

# മലങ്കരസഭ

## മാസിക

1990 ജനുവരി
ലക്കം — 1 പുസ്തകം 45

787-
679



28 – 12 – 1989 –ൽ പത്തനംതിട്ടവച്ചു കൂടിയ മലങ്കര അസോസിയേഷനിലെ അദ്ധ്യക്ഷ വേദി.
തോമസ് മാർ മക്കാറിയോസ്, നിയുക്ത കാതോലിക്കാ മത്യൂസ് മാർ കൂറിലോസ്, പ. ബാവാ തിരുമേനി, ദാനിയേൽ മാർ പീലക്സിനോസ്, ഫീലിപ്പോസ് മാർ തെയോഫീലോസ്, തോമസ് മാർ തീമോത്തിയോസ്, വൈദീകട്രസ്റ്റി ഫാ. മത്തായി നൂറനാൽ, ട്രസ്റ്റി പി.സി. ഏബ്രഹാം, സെക്രട്ടറി പോൾ മത്തായി എന്നിവരേയും കാണാം.

1990







**മേൽപ്പട്ട സ്ഥാനത്തേക്ക് അസോസിയേഷൻ തെരഞ്ഞെടുത്ത വൈദീകർ**

ഫാ. പി.എം. കുറിയാക്കോസ്, ഫാ. ജോബ് തോമസ്, ഫാ. W.A. ചെറിയാൻ, ഫാ. എം.എ. മത്തായി, ഫാ. ജോർജ്ജ് കര്യൻ. എന്നിവർ പ. ബാവാ തിരുമേനിയോടൊപ്പം. മാർ ക്ലറിലോസ്, മാർ തെയോഫീലോസ് എന്നീ തിരുമേനിമാരെയും കാണാം.

ജയൻ അന്തരീക്ഷം

ഇന്നും ലോകത്തെമ്പാടും എല്ലാവരും തെരയുന്നതും കണ്ടിട്ടും കുരുടനെപ്പോലെ ഇവ തന്നെയാണ്. ചുറ്റും കാണാനാവാത്ത ഒരു അവസ്ഥ.

സ്വന്തം ഹൃദയത്തിൽ ഇവയൊക്കെ ആഴത്തിൽ വേരോടുമ്പോഴെ ഇത്തവണത്തെ ക്രിസ്തുമസിന് പൂർണ്ണത ഉണ്ടാകൂ. ക്രിസ്തുവിന്റെ ജനനത്തിനും.

നമ്മൾ പിന്നിട്ട എത്രയോ ക്രിസ്തുമസുകൾ. ഓർമ്മകളിൽ നിത്യം തങ്ങി നില്ക്കുന്ന ഡിസംബർ മാസത്തെ തണുപ്പുള്ള ആ സുന്ദര രാത്രി — ഡിസംബർ 25. മനുഷ്യരാശിക്ക് ശാന്തിയുടെ, സാഹോദര്യത്തിന്റെ, സ്നേഹത്തിന്റെ സന്ദേശവുമായി പിറന്ന ഉണ്ണിയേശുവിന്റെ രാത്രി.

JAYAN

# മലങ്കര സഭ

10-1-1990



### ഈ ലക്കത്തിൽ






## നല്ല തുടക്കം.
## നമുക്കിത് നന്നായി തുടരാം

മലങ്കര ഓർത്തഡോക്സ് സഭയുടെ എപ്പിസ്കോപ്പൽ-ജനായത്ത ഭരണസംവിധാനം, സഭയ്ക്ക് അഞ്ചു നിയുക്ത മെത്രാൻമാരെ തെരഞ്ഞെടുക്കുകയും, അടുത്ത മൂന്നു വർഷത്തേക്കു മാനേജിംഗ് കമ്മററിയംഗങ്ങളെ നിർണ്ണയിക്കുകയും ചെയ്തു. പുതുവർഷപ്പുലരി, പല പള്ളികളിലും പ്രാർത്ഥനയുടെയും സ്തുതിപ്പുകളുടെയും നിമിഷങ്ങളായി മാറി. അങ്ങനെ തിളക്കമാർന്ന ഒരു തുടക്കം നമുക്ക് അഭിമാനിക്കാം.

നിയുക്ത മെത്രാന്മാർക്ക് ഹൃദയംഗമമായ അനുമോദനങ്ങൾ, ആശംസകൾ. പുതിയ മാനേജിംഗ്കമ്മററി അംഗങ്ങൾക്ക് അഭിനന്ദനത്തിന്റെ പൂച്ചെണ്ടുകൾ.

പുതിയ മാനേജിംഗ് കമ്മററി അംഗങ്ങളോട്, പറഞ്ഞുകൊള്ളട്ടെ, സഭാമക്കൾ പ്രത്യേകിച്ച് സാധാരണക്കാരായ പല സഭാംഗങ്ങളും, നിങ്ങളിൽനിന്ന് പലതും പ്രതീക്ഷിക്കുന്നുണ്ട്. അവർ വ്യക്തികളുടെയും, ക്ലിക്കുകളുടെയും പ്രകടനം കണ്ടു മടുത്തു. ആശയത്തിലും ആദർശത്തിലും വേണ്ടത്ര അടിസ്ഥാനം ഉള്ള ചർച്ചകൾ നടക്കുകയും, സഭയുടെ ആത്മീയ അടിത്തറയിൽനിന്നു വ്യതിചലിക്കാത്ത കർമ്മപരിപാടികൾ ആവിഷ്ക്കരിക്കുകയും ചെയ്തിരുന്നുവെങ്കിൽ! യുവജനങ്ങളുടെയും, സ്ത്രീകളുടെയും, ആധ്യാത്മികപ്രസ്ഥാനങ്ങളുടെയും പങ്കാളിത്തത്തെക്കുറിച്ച് കൂടുതൽ വ്യക്തമായ ചില ആശയസംവേദനം നടന്നിരുന്നുവെങ്കിൽ!




# പ്രതിവാര ധ്യാനം

റവ. ഡീക്കൻ എം. സി. ചെറിയാൻ

## ദനഹായുടെ ശേഷം മൂന്നാം ഞായർ (ജനുവരി 21) (യോഹ: 3: 1–12)

ആദ്യ മൂന്നു സുവിശേഷങ്ങൾ 'സത്യമായിട്ട്' എന്ന് 50 പ്രാവശ്യം ഉപയോഗിക്കുമ്പോൾ വി: യോഹന്നാൻ 'സത്യമായിട്ട് സത്യമായിട്ട്' എന്ന് 25 പ്രാവശ്യം ഉപയോഗിക്കുന്നു. ഇപ്രകാരമുള്ള 3 പ്രധാന പ്രസ്താവനകളാണ് (യോഹ: 3:1–12) കാണുന്നത്.

i) ദൈവരാജ്യത്തിന്റെ അവകാശി ആര്? ii) ഈ അവകാശം എങ്ങനെ നേടാം. iii) ഈ അവകാശം എങ്ങനെ നിലനിർത്താം. മൂന്നു പ്രസ്താവനകളും ഈ ചോദ്യങ്ങളുടെ ഉത്തരം നൽകുന്നു.

1) ദൈവരാജ്യത്തിന്റെ അവകാശി യോഹ:3.3

പുതുതായി ജനിക്കുന്നവനാണു ആ അവകാശി. ഈ ലോക അറിവ് നാലു കാര്യങ്ങൾ നൽകുന്നു. 1) ഒരുവനെ യേശുവിങ്കലേക്കു നയിക്കുന്നു. (രാത്രിയിൽ 2) യേശുവിനെ ഗുരുവായി അംഗീകരിക്കുന്നു. (റബി എന്നു വിളിക്കുന്നതിൽ) 3) ഉപദേഷ്ടാവിന്റെ പദവിനൽകുന്നു. 4) ദൈവം കൂടെയുള്ളവനായിക്കാണും. ഈ ലോകജ്ഞാനത്തിനു നൽകാവുന്ന ഏററവും വലിയ പദവികൾ: നിക്കോദിമോസ് പരസ്യമായി യേശുവിനെ സ്വീകരിച്ചിരുന്നില്ല. ചെല്ലണം എന്ന ആഗ്രഹം അതേ സമയം ഉള്ള പദവി നിലനിർത്തണം. പഴയ മനുഷ്യസ്വഭാവം. ആ സ്വഭാവം യൂദായിലും പ്രകടമായിരുന്നു. യേശുവിനെ ഗുരുവേ എന്നുമാത്രം വിളിച്ചിട്ടുള്ള ശിഷ്യൻ. സ്വന്തപട്ടണക്കാർ യേശുവിന്റെ ഉപദേശത്തിൽ അതിശയിക്കുന്നു. വിശ്വസിക്കുന്നില്ല പഴയ മനുഷ്യസ്വഭാവം. യേശുവിനെ ദൈവമായിക്കാണുവാൻ പഴയമനുഷ്യനു സാധിക്കില്ല ദൈവം കൂടെയുള്ളവൻ എന്നംഗീകരിക്കും. പുതിയ സൃഷ്ടി യേശുവിന്റെ സന്നിധിയിൽ പ്രകാശത്തിൽ ചെല്ലും അന്ധകാരത്തെ പ്രിയപ്പെടുകയില്ല. ഗുരുവിനേക്കാൾ ഉപരി ദൈവത്തെ പിതാവായിക്കാണും. ഉപദേഷ്ടാവിനേക്കാൾ ഉപരി സകല സത്യത്തിലും വഴിനടത്തുന്ന പ. ആത്മാവായി അമ്മാനുവേലാകുന്ന ദൈവമായി. ചുരുക്കത്തിൽ വെളിച്ചത്തിലേക്കുവന്നു വി. ത്രിത്വത്തെ ആരാധിക്കുവാനുള്ള അവകാശം പുതുതായി ജനിക്കുന്നവനേതാണ്.

ii) ഈ അവകാശം എങ്ങനെ നേടാം. (യോഹ. 3.5)

വെള്ളത്താലും ആത്മാവാലും ഉള്ള ജനനത്താൽ. മനഷ്യനിലൂടെ സ്വഭാവികമായി ജനിക്കുന്നവൻ സഭയിലൂടെ വെള്ളത്താലും ആത്മാവിനാലും വീണ്ടും ജനിക്കണം. വി. മാമോദീസായിലൂടെയുള്ള ജനനം വെള്ളത്താൽ കഴുകി വെടിപ്പാക്കി, പ. ആത്മാവാകുന്ന മൂറോനഭിഷേകത്താൽ. വെള്ളത്താൽ പഴയ മനുഷ്യസ്വഭാവം കഴുകി. മൂറോനാൽ അഭിഷിക്തന്റെ (ക്രിസ്തുവിന്റെ) സ്വഭാവം പ്രാപിക്കുന്നു. ദൈവരാജ്യ അവകാശിയാകുവാൻ. വി. സഭയിലുള്ള ജനനം ആവശ്യമാണ്.

iii) ദൈവരാജ്യ അവകാശിയുടെ ലക്ഷണം.

(യോഹ: 3: 11) അറിയുന്നതു പ്രസ്താവിക്കുകയും കണ്ടതു സാക്ഷിക്കുകയും ചെയ്യുന്നു. ദൈവരാജ്യഅവകാശി അറിയുന്നതു പറയുന്നു.

---

നിയുക്ത മെത്രാന്മാർ, തങ്ങളുടെ വിളിയെക്കുറിച്ച് തികച്ചും ബോധമുള്ളവരാണെന്ന് ഉറപ്പുണ്ട്. വളരെ പ്രതീക്ഷകളോടെ തങ്ങളുടെ വിളി സ്വീകരിച്ച്, നല്ല തുടക്കം കുറിച്ച് കടന്നുവന്നവരിൽ ചിലരൊക്കെ പിന്നീട് എന്തുകൊണ്ട് ഒരു നിസ്സഹായാവസ്ഥയിൽ ആയിരിക്കുന്നു എന്ന് അവർ പരിശോധിക്കുന്നത് നല്ലതാണ്. വ്യക്തിപരമായി നല്ലവരാകുന്നതോടൊപ്പം, കൂട്ടായ പ്രവർത്തനത്തിനും, സഭയുടെ ആധ്യാത്മിക അടിത്തറയിലൂന്നിയ പൊതുവായ ദർശനത്തിനും ഊന്നൽ കൊടുത്താൽ നന്ന്. എല്ലാ കുററങ്ങളും വൈദികരിൽ ചാരുക എന്ന കണ്ടുപിടിത്തത്തോടെ നിസ്സഹായതയുടെ ഉറക്കമാരംഭിക്കുവാൻ ഇടയാകാതിരിക്കട്ടെ. പണം ഇല്ലാത്തതുകൊണ്ട് ഒന്നും ചെയ്യാനാകുന്നില്ല എന്ന ധാരണയുടെ അപകടം സംഭവിക്കാതിരിക്കട്ടെ. അല്പം അകന്നുനിന്നുകൊണ്ട് സൂക്ഷിക്കുവാൻ ആഗ്രഹിക്കുന്ന 'ഇമേജ്', അത്ര സ്ഥിരമല്ല എന്നു ഓർക്കുവാൻ തമ്പുരാൻ തുണയ്ക്കട്ടെ. മെത്രാന്മാരുടെ പ്രവർത്തനശൈലിയെക്കുറിച്ചും വ്യക്തമായ ഒരു ധാരണ ഉരുത്തിരിഞ്ഞെങ്കിൽ!

ജെ. കെ.

പറയുന്നതിനു സാക്ഷിയാകുന്നു. പറയുന്നതും പ്രവർത്തിക്കുന്നതും ഒന്നുതന്നെ. അറിയേണ്ടതിനെ മാത്രം അറിയുന്നു. അതിനെ സാക്ഷിക്കുകയും ചെയ്യുന്നു. യഹോവാ ഭക്തിജ്ഞാനത്തിൻെറ ആരംഭം ആ ഭക്തിയിലൂടെ അറിവിനെ പ്രാപിക്കാം. പ്രാപിക്കുന്ന അറിവിനെ മററുള്ളവർക്കും അറിയിക്കുന്നു. ജീവിതത്തിലൂടെ സാക്ഷിക്കുന്നു. കർത്താവേ കർത്താവേ എന്നു വിളിക്കുകയും പിതാവിൻെറ ഇഷ്ടം ചെയ്യുകയും ചെയ്യുന്നു.

## ദനഹായുടെ ശേഷം നാലാം ഞായർ (ജനുവരി 28) വി: മർക്കോസ് (6: 1–6)

രണ്ടുരീതിയിലുള്ള ആരാധന, ഇവിടെക്കാണുന്നു.

1) അവിശ്വാസിയുടെ ആരാധന.

1) ബാഹ്യമോടിയിലുള്ള സംതൃപ്തി. പുറമേയുള്ള ആരാധന, നിർജ്ജീവമാണി ആരാധന. മററുള്ളവരുടെ ദൃഷ്ടിയിൽ ആരാധനക്കാരനാകണം. സമൂഹത്തിലെ സ്ഥാനം നിലനിർത്തണം. ഇതിനായി മാത്രമുള്ള ആരാധന.

2) ബുദ്ധികൊണ്ടുള്ള വിലയിരുത്തൽ.

പുറമേ മാത്രം കാണുന്നു. സ്വരത്തിലോ ഗാനത്തിലോ മാത്രം തൃപ്തിയടയുന്നു. യേശുവിനെ തച്ചനായിക്കാണുക. സാധാരണ മനുഷ്യർ നൽകുന്ന സാക്ഷ്യം യാക്കോബും, യോസയും നൽകുന്നു. ആ സാക്ഷ്യത്തിലൂടെ മാത്രം യേശുവിനെയും കണ്ടു തൃപ്തിയടയുക.

3) അവിശ്വാസം. ആരാധന പ്രഖ്യാപനമാണ്. അവിശ്വാസം ആരാധനയുടെ അന്ത:സത്തയെ നശിപ്പിക്കും. ദൈവികതയെ മാനുഷീകമായി മാത്രം കാണുന്നു. വാഴ്ത്തപ്പെട്ട അപ്പവീഞ്ഞുകളെ തിരുശരീര രക്തങ്ങളായി കാണുന്നതിൽ പരാജയപ്പെടുന്നവർഇപ്രകാരമുള്ള അവിശ്വാസത്തിൻെറ ഉടമകരം.

2. വിശ്വാസിയുടെ ആരാധന.

i) കർത്താവിനെ അനുഗമിക്കുന്നു. ആരാധന കർത്താവിനെ അനുഗമിക്കലാണ്. വന്നു കാണുക. മറുരൂപമലയിൽ, ശബത്തിൽ, ശിഷ്യന്മാർ കർത്താവിനെ അനുഗമിക്കുന്നു. പള്ളിയിൽപോകുമ്പോഠം കർത്താവിനെ അനുഗമിക്കുന്നു. പലപ്പോഴും പള്ളിയിൽ പോകുമ്പോഴോ. പള്ളിയിൽ ചെല്ലുമ്പോഴൊ തിരികെവരുമ്പോഴൊ കർത്താവുകൂടെക്കാണുമോ?

ii) ദൈവജ്ഞാനത്താൽ നിറയുന്നു. ഈ ലോകജ്ഞാനത്താൽ നിറയുന്നവന് ദൈവത്തേയോ, ദൈവികതയോ, കാണുക പ്രയാസം. യശയ്യാവ് ദൈവജ്ഞാനത്താൽ നിറഞ്ഞ് ദൈവത്തെ ആരാധിച്ചതുപോലെയഥാർത്ഥ ആരാധനയിലൂടെ ദൈവത്തെ കണ്ടെത്താം 'ഇവിടെ ഇരിക്കുന്നതു നല്ലത്'' എന്നാഗ്രഹിക്കും. സങ്കീ. 27: 4. പോലെയുള്ള അനുഭവം ഉണ്ടാകും.

iii) വിശ്വാസത്തിൻെറ ഉടമയാകുന്നു. അവിശ്വാസം ദൈവപ്രവർത്തനത്തിനു തടസമാണ്. ജനനം കൊണ്ടുള്ള ദൈവവുമായുള്ള ബന്ധത്തെക്കാരം ജീവിതംകൊണ്ടുള്ള ബന്ധമാണ് പ്രധാനം. യഥാർത്ഥ വിശ്വാസം അതാണ്. യഥാർത്ഥ ആരാധന വിശ്വാസത്തിലേക്കു നയിക്കുന്നു. വിശ്വാസത്തിൻെറ ഉടമയാകുന്നു.

## കർത്താവിൻെറ ദേവാലയ പ്രവേശനം (ഫെബ്രു: 2)

വി. ലൂക്കോസ് (2: 22–40)

ദേവാലയത്തിൻെറ ചിത്രവും ദേവാലയത്തിൽ വസിക്കുന്നവരുടെ ചിത്രവുമാണിതുനൽകുന്നത്.

1. ദേവാലയം ശുദ്ധീകരണ സ്ഥലമാണ്
   1. ദൈവസാന്നിദ്ധ്യമുള്ള സ്ഥലമാണ്.
   2. ഈ സാന്നിദ്ധ്യം ആരാധനയിലൂടെ പ്രകടമാക്കാം.
   3. ദൈവിക മനുഷ്യരുടെ സാന്നിദ്ധ്യം ഇതിൻെറ മാററുവർദ്ധിപ്പിക്കും.
      a) ദൈവാത്മാവുള്ള ശീമോൻ
      b) പ്രാർത്ഥനയും ഉപവാസവുമുള്ള ഹന്നാ

ദേവാലയത്തിൽ നിന്ന് ആരാധനയും പ്രാർത്ഥനയും ഉപവാസവുമുള്ള ശീമോനും ഹന്നായും അപ്രത്യക്ഷമാകുമ്പോഠം ദേവാലയം കള്ളന്മാരുടെ ഗുഹയാകും, സഭയും അപ്രകാരം.

2. ശീമോൻ. അർത്ഥം. 'കേഠക്കുന്നവൻ'.

1) നീതിമാനാണ്. ലൂക്കോ. (2:25)
2) യിസ്രായേലിൻെറ ആശ്വാസത്തിനായി കാത്തിരിക്കുന്നവൻ (2.25)
3) പ. ആത്മാവുള്ള മനുഷ്യൻ. (2.25)
4) അരുളപ്പാടു ലഭിച്ചവൻ (2:26)
5) ദേവാലയത്തിൽ വസിക്കുന്നവൻ (2:27)
6) യേശുവിനെ കൈകളിലെടുക്കുവാൻ ഭാഗ്യം ലഭിച്ചവൻ (2:27)
7) മററുള്ളവരെ അനുഗ്രഹിക്കുന്നവൻ(2:34)

ഒരു യഥാർത്ഥ ക്രിസ്ത്യാനിക്കുലഭിക്കാവുന്ന സാക്ഷ്യങ്ങഠം. ഇപ്രകാരം സാക്ഷ്യമുള്ള വ്യക്തികഠം സഭയെ പ്രാർത്ഥനാലയമാക്കിനിലനിർത്തും ഇല്ലായെങ്കിൽ കള്ളന്മാരുടെ ഗുഹയും.

## ദനഹായുടെ ശേഷം അഞ്ചാം ഞായർ (ഫെബ്രു 4)

(വി. മർക്കോസ് 1: 12–20)

ദനഹായുടെ ശേഷമുള്ള ആഴ്ചകഠം ആരംഭിക്കുന്നതും അവസാനിക്കുന്നതും ശിഷ്യന്മാരേയുള്ള തിരഞ്ഞെടുപ്പോടുകൂടെയാണ്. ഇന്ന് രണ്ടു

രീതിയിലുള്ളവരെ തിരഞ്ഞെടുക്കുന്നു. വലവീശുന്നവരേയും വലനന്നാക്കുന്നവരേയും, വലവീശുന്നതിനോടൊപ്പം വലനന്നാക്കുക, എന്നതും പരമപ്രധാനമായ സംഗതിയാണ്.

1. വലവീശുന്നവർ

ലേഖനം എഴുതാതെ പത്രോസിനെപ്പോലെ പ്രസംഗത്താൽ അനേകായിരങ്ങളെ നേടാത്ത ഒരു വ്യക്തിയായിരുന്നു അന്ത്രയോസ്, സാധാരണക്കാരുടെ പ്രതിനിധി, മനുഷ്യൻ എന്നർത്ഥം വരുന്ന പേര്.

അന്ത്രയോസിന്റെ നേട്ടങ്ങൾ

- i) ലോകത്തെ പിടിച്ചു കുലുക്കിയവനെ തേടി.
- ii) സ്വന്തം സഹോദരനെതേടി.
- iii) പ്രയാസഘട്ടത്തിലെ സഹായി: (5 അപ്പം 2 മീന് ഗ്രീക്കുകാർക്ക്)
- iv) വിശ്വസിക്കാവുന്ന വാക്കിന്റെ ഉടമ. (സഹോദരൻ വിശ്വസിക്കുന്നു.)
- v) തന്റെ വിശ്വാസം പങ്കുവയ്ക്കുവാൻ ആഗ്രഹിക്കുന്നു.
- vi) വലിയവന്റെ തണലിൽ പ്രവർത്തിക്കുന്നതിൽ പ്രായസമില്ല.
- vii) സാധാരണക്കാരനായവൻ.
- viii എവിടെയും പ്രവർത്തിക്കുവാൻ സന്നദ്ധനാണ്.
- ix) അല്പത്തിൽ വിശ്വസ്തനാണ്.

2. വലനന്നാക്കുന്നവർ. യാക്കോബും യോഹന്നാനും. യഥാർത്ഥ അനുതാപിയുടെ ചിത്രം.

- i) പ്രവർത്തനത്തിൽ വന്നുപോയ തെററുകുററങ്ങൾ കണ്ടുപിടിച്ച് അതിനെ തിരുത്തുക.
- ii) വല കഴുകുക. വലയിൽ പററിയിരിക്കുന്നതിനെ, കഴുകി കേടുപാടുകൾ മനസിലാക്കാം. കണ്ണുനീരാൽ നമ്മുടെ പ്രവർത്തനമാകുന്ന വലകഴുകുക.
- iii) വലയിലെ പോരായ്മകൾ കണ്ടുപടിക്കുക ലക്ഷ്യം തെററാതിരിക്കുവാൻ, വല കീറാതിരിക്കുവാൻ ഇതാവശ്യമാണ്.
- iv) ഉറച്ചലക്ഷ്യത്തോടെ മുന്നേറാൻ, ബലവത്തായ വല ആവശ്യം.

ദൈവവിളികേട്ട് വലയേയും വേലയേയും വിടുന്ന വലവീശുന്നവരേ; വലയേയും വേലയേയും പിതാവിനേയും വിടുന്ന വലനന്നാക്കുന്ന ഇവർ ദൈവരാജ്യത്തെ പണിയുന്നു,

## മൂന്നുനോമ്പ്. (ഫെബ്രു. 5, 6, 7)

മൂന്നുനോമ്പിലെ പ്രധാന വിഷയം യോനാ പ്രവാചകന്റെ പുസ്തകമാണ്. നാല് അദ്ധ്യായമുള്ള പുസ്തകം നാലുദിവസത്തെ നാലുരീതിയിലുള്ള ചിന്തകൾ നൽകുന്ന നാലുരീതിയിലുള്ള ഓട്ടമാണിവിടെക്കൊടുക്കുന്നത്.

ഒന്നാം അദ്ധ്യായം. ദൈവത്തിൻനിന്ന് അകലേക്കുള്ള ഓട്ടം.

1. നിനവേയ്ക്കു പകരം തർസീസ്.
2. 500 മൈൽ കിഴക്കുള്ള നിനവേയ്ക്കു പകരം 2000 മൈൽ പടിഞ്ഞാറുള്ള തർസീസ്
3. യാത്രയ്ക്കുള്ള ടിക്കററെടുക്കുന്ന യോന.
4. കനാൻനാട് അവകാശമാണ് എന്നാൽ അതിനെ പണംകൊടുത്തു വാങ്ങിയിരിക്കുന്ന യാക്കോബിനു തുല്യം: (ശേഖം)

എപ്പോഴാണ് നാം ദൈവത്തിൽ നിന്നകലുന്നത്.

1. പ്രാർത്ഥനയുടെ അവസരം
2. നോമ്പിന്റെ അവസരം
3. കൂദാശകളുമായുള്ള ബന്ധത്തിൽ
4. ശുശ്രൂഷയുടെ സേവനത്തിന്റെ അവസരത്തിൽ.

ഫലം.

1. ഉറക്കം നഷ്ടപ്പെടും
2. ചെല്ലുന്നവർക്കെല്ലാം പ്രശ്നം
3. മന: സമാധാനം നഷ്ടപ്പെടും.

(ശേഷം 34—ാം പേജിൽ)

## മസ്കററ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചാരിററി ഫണ്ട്

വിവാഹ സഹായം, വിദ്യാഭ്യാസം, ചികിത്സ എന്നീ ആവശ്യങ്ങൾക്കായി ധനസഹായം ലഭിക്കാൻ ആഗ്രഹിക്കുന്ന നിർദ്ധനരായ ഓർത്തഡോക്സ് സഭാംഗങ്ങളിൽനിന്നും അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. 1990—ൽ പ്രീഡിഗ്രി ഒന്നാംവർഷം പ്രവേശനം ലഭിക്കുന്ന കുട്ടികൾക്കായിരിക്കും വിദ്യാഭ്യാസത്തിനുള്ള ധനസഹായം ലഭിക്കുക. അപേക്ഷയോടൊപ്പം ഇടവക വികാരിയുടെ ശുപാർശകത്തും ഉണ്ടായിരിക്കണം. അപേക്ഷകൾ 1990 ഫെബ്രുവരി 28—ാം തീയതിക്കുമുമ്പ് ലഭിച്ചിരിക്കണം. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം,

To,
The Vicar
Mar Gregorios Orthodox Church
P. B. No. 984
Muscat, S. Oman

# നിൻെറ കയ്യിൽനിന്നു വാങ്ങി ഞങ്ങൾ നിനക്ക് തന്നതേയുള്ളു

മഹാനായ ദാവീദുരാജാവിൻെറ മരണത്തിന് ഏതാനും നാളുകൾക്കുമുൻപ് അദ്ദേഹം പറഞ്ഞ ഒരു വാക്യമാണ് ലേഖനവിഷയം. ഈ ചുരുങ്ങിയ വാക്കുകൾ വിളിച്ചോതുന്ന വിലയേറിയ ദൂത് ലോകത്തിലെ എല്ലാകാലത്തിലും തലത്തിലുമുള്ള ആളുകൾ ചിന്തിക്കുമെങ്കിൽ 'നിൻെറ രാജ്യം വരണമേ' യെന്നുള്ള കർത്തൃപ്രാർത്ഥന അന്വർത്ഥമായിത്തീരുകയും ദൈവരാജ്യം മനുഷ്യരുടെ മദ്ധ്യത്തിൽ സ്ഥാപിതമാക്കുകയും ചെയ്യും. മതത്തിൻെറ മറവിൽ ഭക്തന്മാരായും സിദ്ധന്മാരായും കഴിഞ്ഞുകൂടുന്നവർ ദാവീദിൻെറ വാക്കുകളെ വേണ്ടവണ്ണം വിലയിരുത്തുമെങ്കിൽ, മതം മയക്കുമരുന്നാണെന്ന് അഭിപ്രായപ്പെടുവാൻ ആരും മുതിരുകയില്ല.

'നിൻെറ കയ്യിൽനിന്നുംവാങ്ങി ഞങ്ങൾ നിനക്കുതന്നതേയുള്ളു'. (1. ദിന. 29;14) ദാവീദുരാജാവിൻെറ ഈ വാക്കുകൾക്കു വഴിയൊരുക്കിയ പശ്ചാത്തലത്തെപ്പററി ആദ്യമായി ചിന്തിക്കാം. പ്രയോധികനായ ദാവീദുരാജാവ് തൻെറ മകൻ ശലോമോനാൽ പണിയപ്പെടുവാൻപോകുന്ന ദേവാലയത്തിൻെറ ആവശ്യത്തിലേക്ക് ലോഭംകൂടാതെ അവരവർക്കുള്ളതിൽനിന്ന് കൊടുക്കുവാൻ തൻെറ പ്രജകളെ ആഹ്വാനം ചെയ്തു. എന്തുപറഞ്ഞാലും ജനങ്ങൾ കേട്ടുകൊള്ളുമല്ലോയെന്നുള്ള അധികാരമനോഭാവം മാററിവച്ചിട്ട് മാതൃകാപരമായി പെരുമാറി തൻെറ ആളുകളെ ഉദ്ദേശകാര്യസാദ്ധ്യത്തിന് ഒരുക്കുന്ന ദാവീദിൻെറ ദൃഷ്ടാന്തം സ്തുത്യർഹമാണ്. ജനങ്ങൾ കൊടുക്കണമെങ്കിൽ ആദ്യം താൻതന്നെ കൊടുക്കണമെന്നുള്ള വലിയ പാഠം ദാവീദ് ഉയർത്തിക്കാട്ടി. ദേവാലയനിർമ്മാണത്തെ മുൻകൂട്ടിക്കണ്ട് അതിനുവേണ്ടി പ്രത്യേകം സ്വരൂപിച്ചതും അല്ലാത്തതുമായ സർവസമ്പാദ്യങ്ങളും ദാവീദ് വിട്ടുകൊടുത്തതായികാണുന്നു. (1 ദിന. 29; 1–3)

നമ്മുടെയിടയിലും ചുററുപാടും നാം കണ്ടുവരുന്ന കാര്യങ്ങൾ എന്താണ്? ആദർശങ്ങളും ദൈവനാമവും ദേവാലയനിർമ്മാണവും എല്ലാം എല്ലാം പറഞ്ഞും പ്രസംഗിച്ചും അനുയായികളെ ഇളക്കുന്ന നേതാക്കന്മാർ അവരുടെ ചെറുവിരൽപോലും അനക്കുകയില്ല. നേതാവിൻെറ സ്വന്തമായതിൽ നിന്നു തൊടുകപോലുമില്ല. വല്ലവരും കൊടുത്തുകൊള്ളണം. അനുയായികളുടെ കൈവശമുള്ളത് ദൈവത്തിൻേറതും നേതാവിൻെറ കയ്യിലുള്ളത് അദ്ദേഹത്തിൻെറ സ്വന്തവുമെന്ന നിലപാടിലാണ് സാധാരണ കാണാറുള്ളത്.

ദാവീദുരാജാവിൻെറ സ്വയാർജിതങ്ങളായ പൊന്നും വെള്ളിയും താമ്രവും തുടങ്ങി എല്ലാം ദേവാലയത്തിനുവേണ്ടി ത്യജിക്കുവാൻ തയ്യാറായത് തൻെറ പ്രജകൾ കണ്ടും കേട്ടും അവരും സമ്പൂർണ്ണ സഹകരണത്തിനും ത്യാഗത്തിനും മുന്നോട്ടുവന്നു. രാജാവിൻെറ ലക്ഷ്യവും നോട്ടവും ദൈവത്തെ കേന്ദ്രീകരിച്ചുമാത്രമാണെന്ന് ജനങ്ങൾക്കു വിശ്വസിപ്പാൻ പ്രയാസമുണ്ടായില്ല. 'പണിയുവാൻ പോകുന്ന മന്ദിരം മനുഷ്യനു വേണ്ടിയല്ല, യഹോവയായ ദൈവത്തിന്നത്രേ' എന്നുള്ള ദാവീദിൻെറ സത്യസന്ധമായ പ്രബോധനം ജനങ്ങളെ ആവേശഭരിതരാക്കി. (1. ദിന. 29; 1–2) എല്ലാ ഭോനങ്ങളും ദൈവത്തിൽനിന്നും വരുന്നു വെന്നും സകലത്തിൻെറയു ഉടമയും ഉറവയും ദൈവമാകുന്നു വെന്നു തൻെറ പ്രജകളെ ബോദ്ധ്യപ്പെടുത്തുന്നതിൽ ദാവീദുരാജാവ് പരിപൂർണ്ണവിജയം നേടി. ദാവീദിൻെറ മാതൃകാപരമായ നേതൃത്വവും മാററു നിറഞ്ഞ വിശ്വാസവും ഏതുതരത്തിലുള്ള ത്യാഗത്തിനും സന്നദ്ധരായ വിവിധനിലകളിലുള്ള ആളുകളെ അധികമധികം ആകർഷിച്ചു. 'അപ്പോൾ

ഫാദർ ഏ. എം. വർഗീസ്, പന്തളം

പിതൃഭവന പ്രഭുക്കന്മാരും യിസ്രായേലിൻെറ ഗോത്ര പ്രഭുക്കന്മാരും സഹസ്രാധിപന്മാരും ശതാധിപന്മാരും രാജാവിൻെറ പ്രവൃത്തിക്ക് മേൽവിചാരകന്മാരും മന:പൂർവദാനങ്ങളെ കൊണ്ടുവന്നു; ദേവാലയത്തിൻെറ വേലക്കായിട്ട് അവർ അയ്യായിരം താലന്തുപൊന്നും, പതിനായിരം താലന്തുവെള്ളിയും, പതിനായിരം തങ്കക്കാശും, പതിനെണ്ണായിരം താലന്തു താമ്രവും, നൂറായിരം താലന്ത് ഇരുമ്പും കൊടുത്തു; രത്നങ്ങൾ കൈവശമുള്ളവർ അവയെ ഗേർശോന്യനായ യെഹീയേൽ മുഖാന്തിരം യഹോവയുടെ ആലയത്തിലെ ഭണ്ഡാരത്തിലേക്കു കൊടുത്തു. അങ്ങനെ ജനം മന:പൂർവമായി കൊടുത്തതുകൊണ്ട് അവർ സന്തോഷിച്ചു'. (1 ദിന. 29; 6–9)

ദാവീദുരാജാവും അത്യന്തം സന്തോഷിച്ചതായി രേഖപ്പെടുത്തിയിരിക്കുന്നു. കഴിവുപോലെയും മനസുപോലെയും കൊടുക്കണമെന്ന് കൽപ്പിച്ചവനും അതുകേട്ട് കൊടുത്തവനും സന്തോഷിക്കുന്നു. ഇരുഭാഗത്തും സന്തോഷം സമാഹരിക്കുവാൻ സാധിച്ചതിൻെറ രഹസ്യമെന്താണ്? ദാവീദു സന്തോഷാധിക്യത്താൽ യഹോവയെ സ്തുതിച്ചും പ്രകീർത്തിച്ചും ഉച്ചരിച്ച വചനങ്ങളിൽനിന്നും ആ സന്തോഷരഹസ്യം വെളിപ്പെടുത്തുന്നതായി നമുക്കു കാണാം. യഹോവക്ക് സ്തുതിയും മഹത്വവും സമർപ്പിച്ചു കൊണ്ടുള്ളതും യഹോവയോട് മനുഷ്യ

നിലുള്ള കടപ്പാടിനെ കാണിക്കുന്നതുമായ വേദഭാഗം വായിക്കുംതോറും വർണ്ണിക്കുവാൻ കഴിയാത്ത ഒരു ആത്മീയാനുഭൂതി അനുഭവപ്പെടുകതന്നെ ചെയ്യും. (1. ദിന. 29; 10–20)

ആത്മാവിനെ ആകർഷിക്കുന്ന, മേൽപറഞ്ഞ ഭാഗത്തിലെ ഭക്തിവചനങ്ങളിൽ ഒരെണ്ണം മാത്രമാണ് ഈ ലേഖനത്തിന്റെ തലക്കെട്ട്. 'നിന്റെ കയ്യിൽനിന്ന് വാങ്ങി ഞങ്ങൾ നിനക്ക് തന്നതേയുള്ളു'. ചിന്തിക്കുംതോറും ആത്മീയമായ ഒരു കയത്തിലെ ചുഴിയിൽപ്പെട്ട അനുഭവം ഉണ്ടാകുന്നു. തങ്കത്തിന്റെ മാററും തേൻകട്ടയുടെ മധുരവും നിറഞ്ഞുനിൽക്കുന്ന വാക്കുകളിലെ വശ്യത ദിവ്യവും ഹൃദ്യവുമായിത്തോന്നുന്നില്ലേ? ആഴമായ അതിലെ ആശയങ്ങൾ മനോഹരവും മതത്തെ സ്നേഹിക്കുവാനും മാനിക്കുവാനും മനുഷ്യനെ പ്രേരിപ്പിക്കുന്നതും ആണെന്നുള്ളത് സംശയമററ സംഗതിയാണ്.

ജീവനും ജീവിതവും അതിനോടനുബന്ധിച്ചുള്ള സകലതും ദൈവത്തിന്റെ ദാനങ്ങളാണെന്ന് ഗ്രഹിക്കുവാനും വിശ്വസിക്കുവാനും മനുഷ്യനു കഴിയുന്നമാത്രയിൽ മാത്രമേ യഥാർത്ഥ സന്തോഷം അനുഭവവേദ്യമാകുകയുള്ളു. ദാവീദുരാജാവും പ്രജകളും ഒരുപോലെ സന്തോഷിച്ചതിന്റെ രഹസ്യം അതുതന്നെയാണ്. മതം മനോഹരമാകുന്നത് എല്ലാം ദൈവത്തിൽനിന്നും ഏററുവാങ്ങുന്നുവെന്നും ദൈവത്തിൽ കൂടി ലഭിക്കുന്നുവെന്നും വിശ്വസിക്കുമ്പോൾ മാത്രമാണ്. ഈ വിശ്വാസത്തിന് വ്യത്യാസമോ വ്യതിചലനമോ സംഭവിക്കുമ്പോൾ മതം അതിന്റെ മഹത്വത്തിൽനിന്നും മറിഞ്ഞുവീണ് കേവലം മയക്കുമരുന്നായിത്തീരുന്നു. ഉണ്ടായിട്ടുള്ളതും ഉണ്ടാകുവാനുള്ളതുമായ സകലതും ദൈവത്തിൽനിന്നും വരുന്നുവെന്നുള്ള അറിവും വിശ്വാസവും എന്ന് ജനകോടികൾ സ്വീകരിക്കുമോ, അന്നുമാത്രമേ ലോകസമാധാനം സംജാതമാകയുള്ളു.

ഒരു വലിയ ചലനം ജനഹൃദയങ്ങളിൽ ഉണ്ടാകുകയും അവനവൻ സമ്പാദിച്ചതും സ്വന്തം സുരക്ഷിതത്വത്തിനും ആവശ്യത്തിനും നീക്കിവച്ചിരുന്നതുമായ വിലപിടിപ്പുള്ള ലോഹവസ്തുക്കളും പണ്ടങ്ങളും പണവും ദേവാലയനിർമ്മാണത്തിനുവേണ്ടി കൊടുക്കുന്നതുമായ കാഴ്ച നാം കാണുന്നു. അനുയായികളെക്കൊണ്ട് കൊടുപ്പിച്ചതിനുശേഷം കൊടുത്തത് താനാണെന്ന് വരുത്തുവാൻ വെമ്പുന്ന നേതാക്കളാണ് ഇന്ന് അധികവും. എന്നാൽ ദാവീദോ? 'ഞങ്ങൾ വാങ്ങി; ഞങ്ങൾ തന്നു; ഇവിടെ കൂടിയിരിക്കുന്ന നിന്റെ ജനം മനഃപൂർവമായി നിനക്കു തന്നിരിക്കുന്നു' എന്നും മററുമാണ് പറയുന്നത്. (29: 17–18)

കൊടുത്തവരുടെയിടയിൽ നിശ്ചയമായും അഭിപ്രായപ്രകടനങ്ങൾ നടന്നുകാണുമല്ലോ. ഞാൻ എന്റെ മുതലിലും സമ്പാദ്യത്തിലും ഇത്രകൊടുത്തുവെന്നും ഒക്കെപറഞ്ഞവരോടും ലോകത്തോടും ദാവീദു നൽകുന്ന ദിവ്യദൂതാണല്ലോ നമ്മുടെ ചിന്താവിഷയം. നമ്മുടെ കൈവശം എത്തിച്ചേരുന്ന എതുതരത്തിലുള്ള അനുഗ്രഹവും നമ്മുടെ സ്വന്തമല്ലെന്നും അത് ദൈവത്തിന്റേതുമാത്രമാണെന്നും നാം അവന്റെ വൻകരുണയാൽ അനുഭോക്താക്കൾ മാത്രമാണെന്നും ദാവീദ് പ്രജകളെ ഉദ്ബോധിപ്പിക്കുന്നു. 'പ്രിയജനങ്ങളെ! നിങ്ങൾ ഇന്ന് കൊടുത്തതൊക്കെയും ദൈവം നിങ്ങളുടെ കൈകളിൽ ഏൽപ്പിച്ചിരുന്നവയിൽ–അഥവാ നിങ്ങൾ ദൈവത്തിൽനിന്നും ഏററുവാങ്ങിയവയിൽ ഒരു ഭാഗം മാമാത്രമാണ്; ഇങ്ങോട്ട് തല്ക്കാലത്തേക്കുതന്നത് തന്റെ ആലയത്തിന്റെ പണിക്കുവേണ്ടി അങ്ങോട്ട് കൊടുക്കുക മാത്രമാണ് നാം ചെയ്തിട്ടുള്ളത.'

'സകലവും നിങ്കൽ നിന്നല്ലോ വരുന്നത്; നിന്റെ കയ്യിൽ നിന്നുവാങ്ങി ഞങ്ങൾ നിനക്കുതന്നതേയുള്ളു'. എത്ര നിസാരമായും ചെറിയ കാര്യ

മെന്നുള്ള നിലയിലും ദാവീദ് സംസാരിക്കുന്നു. വലിയ കാര്യം ചെയ്തുവെന്ന് ആരും വീമ്പിളക്കേണ്ടായെന്നു തന്നെ ദാവീദ് തറപ്പിച്ചുപറയുകയാണ്. ഇങ്ങോട്ടുവാങ്ങി അങ്ങോട്ട് ഒരംശം കൊടുക്കുന്നതിൽ എന്തു വൻകാര്യം ഇരിക്കുന്നു? സൂക്ഷിക്കുവാനും കൈവശാവകാശകാലത്തോളം അനുഭവിക്കുവാനും ഇങ്ങോട്ട് തന്നതിൽ ഏറെയോ കുറേയോ തിരിച്ചുകൊടുക്കുമ്പോൾ പെരുപ്പിച്ചു പറയുവാനോ കാണിക്കുവാനോ ഒന്നുമില്ലെന്നുള്ള ആശയം ജനഹൃദയങ്ങളിൽ ഊന്നിക്കഴിഞ്ഞാൽ ഉളവാകുന്ന പരിവർത്തനത്തെപ്പററി ചിന്തിച്ചു നോക്കുക.

ദൈവം ഇങ്ങോട്ടു തന്നിട്ടുള്ളതിനെപ്പററി ഒട്ടും ചിന്തിക്കാതെ വളരെ വൈമനസ്യത്തോടെ ഏററവും ചെറിയതോതിൽ കൊടുത്തശേഷം കൊടുത്തതിനെപ്പററി പെരുമ്പറ കൊട്ടുന്നവരും, ഇങ്ങോട്ട് വാങ്ങിക്കുവാനല്ലാതെ ഒട്ടും അങ്ങോട്ടു കൊടുക്കാത്തവരും 'നിൻെറ കയ്യിൽനിന്ന് വാങ്ങി ഞങ്ങൾ നിനക്കു തന്നതേയുള്ളു' എന്നുള്ള വാക്കുകൾ ആവർത്തിച്ചാവർത്തിച്ച് ഓർത്താൽ കൊള്ളാം. സകലതും ദൈവത്തിൽനിന്നുള്ളതും അക്കാരണത്താൽ ദൈവത്തിന്നുള്ളതും എന്നുള്ള അടിസ്ഥാനപ്രമാണത്തിൻെറ അച്ചുതണ്ടിലാണ് ഈ മഹാപ്രപഞ്ചം പരിവർത്തിക്കുന്നതെന്ന് ആലോചിച്ചാൽ അറിയുവാൻ കഴിയും.

നമ്മുടെ കൈവശം വന്നുകൂടുന്ന വസ്തുവകകളും പണവും പണ്ടങ്ങളും നമുക്ക് സുഖവും ഐശ്വര്യവും തരുന്ന മററ് ഘടകങ്ങളും എവിടെനിന്നും വരുന്നു. നാം അതിനുവേണ്ടി അദ്ധ്വാനിക്കുന്നുവെന്നുള്ളത് അവഗണിക്കാവുന്നതല്ല. പക്ഷെ നമ്മുടെ അദ്ധ്വാനത്തിന് വഴിയൊരുക്കുന്നതാര്? ജീവൻ നിലനിറുത്തുന്നതിനും അദ്ധ്വാനിക്കുന്നതിനും അത്യന്താപേക്ഷിതമായ ഘടകങ്ങൾ നമുക്ക് എവിടെ നിന്നോ കിട്ടേണ്ടതല്ലേ? വില കൊടുക്കാതെ ലഭിക്കുന്ന വിലമതിക്കുവാൻ കഴിയാത്ത വായു, വെള്ളം മുതലായ വിഭവങ്ങളുടെ ലഭ്യതയെപ്പററി നാം ചിന്തിക്കാറുണ്ടോ? തക്കകാലങ്ങളിൽ കിട്ടുന്ന കാലാവസ്ഥയും ശീതോഷ്ണസ്ഥിതികളും നമ്മുടെ സമ്പത്തിന് ആക്കം കൂട്ടുമ്പോൾ അതിൻെറ കാരണഭൂതനെപ്പററി ചിന്തിക്കാറുണ്ടോ? പ്രകൃതിയിൽ ദൈവം നൽകിയിരിക്കുന്ന അനേകായിരം അനുഗ്രഹങ്ങളിൽ ഒന്നുമാത്രമല്ലേ അദ്ധ്വാനിക്കുവാനുള്ള അനുഗ്രഹം.

പ്രവർത്തിപ്പാനുള്ള ശേഷിയും ശേമുഷിയും ഏതുവഴിയായി കടന്നുവരുന്നു? അരോഗദൃഢഗാത്രമായ ശരീരവും മന:പ്രാപ്തിയും വിശേഷാൽ കഴിവുകളും എവിടെ നിന്നും ലഭിക്കുന്നു? നാം നമ്മുടേതെന്ന് കരുതുന്ന ധനങ്ങളും സമ്പാദ്യങ്ങളും അധികാരവും ആരോഗ്യവും നമ്മുടെ നിയന്ത്രണത്തിന് എപ്പോഴും വിധേയമാണോ? അതിനൊക്കെ സുരക്ഷിതത്വം ഉറപ്പുവരുത്തുവാൻ നമ്മെക്കൊണ്ട് സാധിക്കുന്നുണ്ടോ? കണ്ണിമയ്ക്കുന്നതിനിടയിൽ എല്ലാം ചിലപ്പോൾ നഷ്ടപ്പെട്ട് നടുങ്ങുന്നത് എന്തുകൊണ്ടാണ്? യുദ്ധങ്ങളും, ക്ഷാമങ്ങളും കാലപ്പിഴകളും പ്രകൃതി ക്ഷോഭങ്ങളും നമുക്ക് നിയന്ത്രിക്കാമോ? ഇങ്ങനെ തുടർന്നാൽ ഒടുങ്ങാത്ത ചോദ്യാവലികളുടെ മുൻപിൽ ഉത്തരം കൊടുക്കുവാൻ കഴിയാതെ മനുഷ്യൻ മടുത്തുപോകും. 'സകലവും അവനിൽനിന്നും അവനാലും അവങ്കലേക്കും ആകുന്നുവല്ലോ.' (റോമർ 11:36)

അധികാരികൾ അധികവും ഓർക്കാത്ത ഒരു കാര്യമുണ്ട്. അധികാരം ദൈവത്തിൽനിന്നുള്ളതാണെന്ന് അംഗീകരിക്കുവാൻ വൈമനസ്യം കാട്ടുന്നു. അധികാര ദുർവിനിയോഗത്തിൽകൂടി ജനങ്ങളെ അധ:പതിപ്പിക്കയും കഷ്ടപ്പെടുത്തുകയും ചെയ്യുന്നവരാണല്ലോ. 'മേലിൽനിന്നും നിനക്ക് കിട്ടിയിട്ടില്ലെങ്കിൽ എൻെറമേൽ നിനക്ക് ഒരധികാരവും ഉണ്ടാകുകയില്ലായിരുന്നു' എന്ന് യേശുനാഥൻ പീലാത്തോസിനോടു കൽപ്പിച്ചത് അധികാരികൾക്കും അല്ലാത്തവർക്കും പാഠമല്ലേ? (വി. യോഹ. 19:11)

അന്നന്നുള്ള അപ്പംപോലും ദൈവത്തിൽനിന്നും കിട്ടുന്നതായി മനുഷ്യൻ കരുതണമെന്ന ഉദ്ദേശത്തിലാണ് അതിനുവേണ്ടി ദിനംപ്രതി യാചിക്കണമെന്ന് കർത്താവ് പ്രത്യേകം പഠിപ്പിച്ചതെന്ന് ഓർക്കുക. 'ദൈവം തന്നു, ദൈവം എടുത്തു' എന്ന് കഷ്ടനഷ്ടങ്ങൾ സഹിച്ചു തളർന്നപ്പോൾ യോബ് പറഞ്ഞതല്ലേ പരമാർത്ഥം. സകല ചരാചരങ്ങൾക്കും നിലനിൽപിനുള്ളതെല്ലാം ലഭിക്കുന്നത് ദൈവത്തിൽ നിന്നല്ലേ?

എല്ലാററിലും ഉപരിയായി നമ്മിൽ വ്യാപരിക്കുന്ന ആത്മാവ് ആരുടെ വകയാണ്? അത്

നമ്മിൽ ഇല്ലെങ്കിൽ പിന്നെ മനുഷ്യൻ എന്തുള്ളു? ആത്മാവിൻെറ ഫലം മൂലമാണല്ലോ മനുഷ്യൻ മൃഗത്തിൽനിന്നും വ്യത്യസ്തനായിരിക്കുന്നത്. അങ്ങനെ നമുക്കു കിട്ടിയിട്ടുള്ള ഭൗമീക സമ്പാദ്യങ്ങൾ മാത്രമല്ല നമ്മുടെ ആത്മാവും ദൈവത്തിൻെറ വകയാണ്. അത് ഇങ്ങോട്ടുതന്നു, അങ്ങോട്ട് തിരിച്ചു കൊടുക്കുകയും വേണം. കുരിശിൽവച്ചു രക്ഷകൻ അതു കാണിച്ചുതന്നു. 'പിതാവേ! നിൻെറ തൃക്കരങ്ങളിലേക്ക് എൻെറ ആത്മാവിനെ ഭരമേൽപിക്കുന്നു' എന്നുപറഞ്ഞ് പ്രാണൻ വിട്ട യേശു മനുഷ്യകുലത്തെ പഠിപ്പിക്കുന്നത് എല്ലാം ദൈവത്തിങ്കൽനിന്ന് വരുത്തി എന്നുള്ളതാണ്.

നാം ത്യാഗങ്ങൾ ചെയ്യാറുണ്ട്. കയ്യിലുള്ളത് വിട്ടുകൊടുക്കാറുണ്ട്. പക്ഷേ അതിൽ അധികം ഊററം കൊള്ളുന്ന മനോഭാവത്തിന് മറുപടിയാണ് ദാവീദിൻെറ വാക്കുകൾ. 'നിൻെറ കയ്യിൽനിന്നു വാങ്ങി, ഞങ്ങൾ നിനക്ക് തിരിച്ചുതരുന്നു.' അതിൽ കവിഞ്ഞൊന്നും കരുതരുത് എന്നുള്ളത് നാം കാര്യമാക്കാറില്ല. ചെറിയ ത്യാഗങ്ങളിൽപോലും വലിയ പിറുപിറുപ്പും വേദനയും വിസമ്മതവും നാം പ്രകടിപ്പിക്കുന്നു. ഇങ്ങോട്ടു കിട്ടിയത് അങ്ങോട്ടുകൊടുക്കുവാൻ കാണിക്കുന്ന തത്രപ്പാട് ചില്ലറയല്ല. ചിലർ സമ്മർദ്ദം നിമിത്തം ത്യാഗത്തിൽ സമ്മതം മൂളുന്നു. മററു ചിലർ സമ്മർദ്ദ തന്ത്രങ്ങളിൽപോലും മുഷ്ടിതുറക്കാത്തവരുണ്ട്. ഒന്നും കൊടുക്കുവാനില്ല. ആരിൽനിന്നും ഒന്നും കിട്ടീട്ടില്ല. എൻേറതു എനിക്കുമാത്രം എന്നുള്ള മനോഭാവമാണ്. ഇക്കൂട്ടർ 'രാജ്യവും ശക്തിയും മഹത്വവും' ദൈവത്തിന്നുള്ളതെന്ന് അറിയാത്തവരുടെ നിരയിലാണ്.

നമ്മുടെ ത്യാഗം മനഃപൂർവമാകുമ്പോൾ സന്തോഷപൂർണ്ണത ലഭിക്കും. സന്തോഷത്തോടെ ത്യാഗം അനുഷ്ഠിക്കുന്നതിനെപ്പററി പൗലൂസ് ശ്ലീഹാ പ്രബോധിപ്പിക്കുന്നത് ഈ വിഷയത്തെ സംബന്ധിച്ചിടത്തോളം എത്രമാത്രം അർത്ഥവത്താണെന്ന് കാണുക. 'അവനവൻ ഹൃദയത്തിൽ നിശ്ചയിച്ചതുപോലെ കൊടുക്കട്ടെ; സങ്കടത്തോടെ അരുത്; നിർബന്ധത്താലുമരുത്; സന്തോഷത്തോടെ കൊടുക്കുന്നവനെ ദൈവം സ്നേഹിക്കുന്നു.' (2 കൊരി. 9;7–8)

മക്കദോന്യയിലെ സഭകൾ കഷ്ടതയിലും ദാരിദ്ര്യത്തിലും ആയിരുന്നിട്ടുപോലും പ്രയാസപ്പെടുന്ന മററു വിശ്വാസികൾക്കുവേണ്ടി പ്രാപ്തിപോലെയും പ്രാപ്തിക്കു മീതെയും കൊടുത്തതിനെപ്പററി പൗലൂസ് ശ്ലീഹാ പ്രസംഗിക്കുന്ന ഭാഗം ഹൃദയസ്പർശിയാണ്. അപ്രകാരം കൊടുത്തത് ദൈവം അവർക്കു നൽകിയതിൽ നിന്ന് ഒരു ഭാഗം തിരിച്ചുകൊടുക്കുകയാണെന്നുള്ള പരിപൂർണ്ണ ബോധ്യത്തിലായിരുന്നു. (2 കോരിന്ത്യർ 8:1–4)

വിശുദ്ധന്മാർക്കുവേണ്ടി നടത്തിയ ദ്രവ്യശേഖരത്തെക്കുറിച്ച് കൊരിന്ത്യർക്ക് വിശുദ്ധ പൗലൂസ് എഴുതുമ്പോൾ അവർ വാഗ്ദത്തം ചെയ്ത തുകയെപ്പററി, അതായത് ദ്രവ്യത്തെപ്പററി പറയുന്നത് അത്യന്തം ശ്രദ്ധേയമാണ്. അവർ വാഗ്ദത്തം ചെയ്തത് ദ്രവ്യം ആണെന്നിരിക്കെ അതിനെ 'അനുഗ്രഹം' എന്ന പ്രത്യേക പേരിൽ വിശേഷിപ്പിച്ചിരിക്കുന്നതായി കാണുന്നു. ആകയാൽ സഹോദരന്മാർ ഞങ്ങൾക്കു മുമ്പായി അങ്ങോട്ടു വരികയും നിങ്ങൾ മുമ്പെ വാഗ്ദത്തം ചെയ്ത അനുഗ്രഹം പിശുക്കായിട്ടല്ല അനുഗ്രഹമായിട്ട് ഒരുങ്ങിയിരിപ്പാൻ തക്കവണ്ണം മുമ്പുകൂട്ടി ഒരുക്കിവയ്ക്കുകയും ചെയ്യേണ്ടതിന് അവരോട് അപേക്ഷിപ്പാൻ ആവശ്യം എന്ന് ഞങ്ങൾക്കുതോന്നി' (2 കൊരി. 9:5)

ചുരുക്കത്തിൽ ദ്രവ്യമായാലും മററ് വിധത്തിലുള്ള സമ്പത്തുകളായാലും, ആരോഗ്യം, അധികാരം, വിശേഷജ്ഞാനം എന്നിവകളായാലും എല്ലാം എല്ലാം അവിടുത്തെ അനുഗ്രഹങ്ങൾ മാത്രമായി അവശേഷിക്കുന്നു. ഇങ്ങോട്ട് ഏൽപിച്ചത് ഏതെങ്കിലും ആവശ്യത്തിൻെറ പേരിൽ തിരിച്ചു ചോദിക്കുമ്പോൾ 'ഇത് എൻേറതാണ്, തരികയില്ല' എന്നുള്ള മനോഭാവം കവർച്ചയുടേതാണ്. ദേവാലയം പണിയുന്നതിനായാലും, സാധുക്കളെ സംരക്ഷിക്കുന്നതിനായാലും സമൂഹത്തിൻെറ പൊതു നന്മയ്ക്കുവേണ്ടിയായാലും നമുക്കുള്ളതിൽനിന്ന് എന്തെങ്കിലും കൊടുക്കുമ്പോൾ ആ ത്യാഗത്തെപ്പററി ചിന്തിക്കേണ്ടത് ഇപ്രകാരമാണ്.

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**







ഒരു വിശ്വാസി, Rajhara.

# വിയന്നാ–ജർമ്മനി–ജനീവാ പരിപാടികൾ

## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

1989–ലെ പരുമലപ്പെരുനാളിൽ സംബന്ധിച്ചശേഷം പിറേറദിവസം ആരംഭിച്ച യൂറോപ്യൻ യാത്ര രണ്ടാഴ്ച നീണ്ടുനിന്നു. വിയന്നായിൽ കാർഡിനൽ കോണിംഗ് ആരംഭിച്ച പ്രോ–ഓറിയൻറ് ഫൗണ്ടേഷൻെറ സിൽവർ ജൂബിലിയിൽ സംബന്ധിക്കുവാനുള്ള ക്ഷണമനുസരിച്ചാണ് യാത്ര ക്രമീകരിച്ചത്. യാത്രച്ചെലവ് തന്നതും അവരാണ്. ഓറിയൻറൽ ഓർത്തഡോക്സ് സഭാനേതാക്കന്മാരായ എത്യോപ്യ, ഈജിപ്റ്റ്, സിറിയാ, അർമീനിയാ, ഇൻഡ്യാ എന്നീ സഭകളിൽ നിന്നുള്ളവരാണ് പ്രധാനമായി ക്ഷണിക്കപ്പെട്ടതും ജൂബിലി അവാർഡ് സർട്ടിഫിക്കേററ് നല്കി ആദരിക്കപ്പെട്ടതും. കോപ്റ്റിക് സഭയിൽ നിന്നു ബിഷോയി മെത്രാപ്പോലീത്തായും സിറിയൻ സഭയിൽ നിന്ന് ആലപ്പോയിലെ മെത്രാപ്പോലീത്തായ ഇബ്രാഹിം ഗ്രീഗോറിയോസും ജൂബിയാലിയിൽ സംബന്ധിച്ചു. നവംബർ 5 മുതൽ 8 വരെ വിശ്രമമില്ലാത്ത പരിപാടികൾ ആയിരുന്നു. വിദൂരത്തുള്ള ഒരു മൊണാസ്ററിയിലേക്ക് ക്ഷണിക്കപ്പെട്ടവരും ആതിഥേയരുമായ മുപ്പതോളം പേർ ബസിൽ പോയി ഒരു ദിവസം മുഴുവൻ മീററിംഗുകളും ഡിന്നറും മററുമായി ചെലവഴിച്ചു. ഇപ്പോൾ കർദ്ദിനാൾ എമറിററസ് എന്ന നിലയിൽ ഭരണം കൂടാനിരിക്കുന്ന കോൺഗും പുതിയ കർദ്ദിനാളും മീററിംഗുകൾക്കും വി. കുർബാനയ്ക്കും നേതൃത്വം നല്കി. ഗ്രീക്ക് ഓർത്തഡോക്സ് സഭയിൽ നിന്ന് CWME മോഡറേറർ അനാസ്താസ്യോസും ഒടുവിൽ അവാർഡ് വാങ്ങുന്ന മീററിംഗിൽ സംബന്ധിച്ചു.

പ്രധാന ദിവസമായ നവംബർ 6–ാം തീയതി ഒരു വലിയ ജനതതി കത്തീഡ്രൽ നിറച്ചുണ്ടായിരുന്നു. അന്ന് ഓരോ സഭയുടെയും തലവന്മാർ അയച്ച മംഗളാശംസകൾ വായിക്കുവാൻ തന്നെ അരമണിക്കൂറിലധികം എടുത്തു. നമ്മുടെ കാതോലിക്കാബാവാതിരുമേനിയുടെ ആശംസകൾ ഞാൻ വായിച്ചശേഷം കർദ്ദിനാളിനെ ഏല്പിച്ചു. പ്രോ–ഓറിയൻറായുടെ അനൗദ്യോഗിക സംഭാഷണത്തിൻെറ ശേഷം ഔദ്യോഗികമായി നമ്മുടെ സഭയും റോമൻ കത്തോലിക്കാസഭയുമായുള്ള സംഭാഷണം ആരംഭിച്ച വിവരം ബാവാതിരുമേനിയുടെ ആശംസാ സന്ദേശത്തിലുണ്ടായിരുന്നു. അത് കേൾവിക്കാർക്ക് സന്തോഷം നല്കി. യഥാർത്ഥത്തിൽ രണ്ടു സഭകളും തമ്മിൽ യോജിക്കുന്നതിനു തടസമായി നില്ക്കുന്ന പാപ്പായുടെ പരമാധികാരവും ആഗോളഭരണവും അപ്രമാദിത്വവും മാറാതെ യോജിപ്പു സാദ്ധ്യമല്ല.

പ്രോ–ഓറിയൻറയുടെ സ്ററാൻഡിംഗ് കമ്മററിയുടെ മീററിംഗും നടക്കുകയുണ്ടായി. ഡോ. കെ. എം. ജോർജ് അച്ചൻ വരാതിരുന്നതിനാൽ അദ്ദേഹത്തിനു പകരം ഞാനാണ് കമ്മററിയിൽ സംബന്ധിച്ചത്. മേല്പറഞ്ഞ വിഷയത്തെക്കുറിച്ചുള്ള പഠനം തുടർന്നു നടത്തുവാൻ തീരുമാനിച്ചിരിക്കുകയാണ്. ക്രിസ്തുശാസ്ത്രം സംബന്ധിച്ചുള്ള അഭിപ്രായവ്യത്യാസങ്ങൾ മാറിയെങ്കിലും, ഈ വിഷയം കൂടുതൽ പ്രയാസമുള്ളതാണ്. ഫാദർ എം. ഒ. ജോൺ റയിൽവേ സ്റേഷനിൽ വന്ന് എന്നെ ഹാംബൂർഗിലേക്കു യാത്രയയച്ചു.

പശ്ചിമ ജർമ്മനിയിൽ എത്തിയ ദിവസമാണ് ബർളിൻ ഭിത്തിയുടെ തടസം മാററി പുതിയ ചരിത്രം സൃഷ്ടിക്കപ്പെട്ടത്. കിഴക്കൻ ജർമ്മനിയിൽനിന്നു ലക്ഷക്കണക്കിനാളുകൾ പശ്ചിമ ജർമ്മനിയിൽ കടന്നു. നൂറു ജർമ്മൻമാർക്കുവീതം വന്ന പലർക്കും ലഭിച്ചു. പലരും തിരിച്ചു കിഴക്കൻ ജർമ്മനിയിലേക്കു പോയി. 40 വർഷത്തിനു ശേഷം രണ്ടു ജർമ്മനിയും ഒന്നായി എന്നു പറയാറായിട്ടില്ല. എങ്കിലും ഇത്ര പെട്ടെന്ന് ഈ മറ മാറുമെന്ന് ആരും പ്രതീക്ഷിച്ചില്ല. ഹാംബുർഗിൽ വച്ചു കണ്ട ററി. വി. യിലെ പ്രധാന വാർത്ത ഇതായിരുന്നു. ഭിത്തിയുടെ രണ്ടുവശത്തുമുള്ള പലരുടെയും സന്തോഷം സീമാതീതമായിരുന്നു. സഭകൾ തമ്മിലുള്ള വേർപാടിൻെറ മതിൽ ഇടിയുമ്പോഴും ഇതുപോലെ സന്തോഷമുണ്ടാകും. രണ്ടു ജർമ്മനികൾ തമ്മിൽ സാമ്പത്തിക വ്യത്യാസം കിഴക്കൻ ജർമ്മനിയിൽ നിന്നുവന്ന ചെറിയ കാറുകളും പശ്ചിമ ജർമ്മനിയിലെ വലിയ കാറുകളും വിളിച്ചറിയിച്ചു. പെരെസ്ട്രോയിക്കായുടെ അലതല്ലൽ ജർമ്മനിയിൽ എത്തിയതിൻെറ ഫലമാണ് ഈ പരസ്പര ധാരണ. പെരെസ്ട്രോയിക്കായും ഗ്ലാസ്നോസ്ററും കിഴക്കും പടിഞ്ഞാറും അടുക്കുവാൻ വഴിതെളിച്ചു.

ഹാംബൂർഗിലെ മാർ ഗ്രീഗോറിയോസ് ഫെലോഷിപ്പ് തുടങ്ങിയത് 1876–ൽ ഞാൻ അവിടെ ചെന്നപ്പോഴായിരുന്നു. അതിൻെറ ഒരു പ്രത്യേക മീററിംഗ് നവംബർ 10–ാം തീയതി ഹാംബൂർഗിൽ നടത്തി. വന്നവർ ഒരുമിച്ചു ഭക്ഷണവും കഴിച്ചു. കഴിഞ്ഞ 13 വർഷമായി മാസത്തിൽ ഒരിക്കലുള്ള കൂടിവരവും പ്രാർത്ഥനയും മുടങ്ങിയിട്ടില്ല എന്നതു സന്തോഷം നല്കുന്നു.

---

'നിൻെറ കയ്യിൽനിന്നും വാങ്ങി നിനക്ക് തന്നതേയുള്ളൂ' ഈ ചിന്താഗതിയുടെ സന്തോഷാനുഭവത്തിൽ ജീവിതസാഫല്യം കൈവരുത്തുവാൻ പ്രത്യേകം പ്രവർത്തിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യാം.

—ε—

ഞായറാഴ്ച വി. കുർബാന അർപ്പിച്ചത് ബോണിൽ ആയിരുന്നു. അവിടെ ഒരു കത്തോലിക്കാ സ്കൂൾ വക ചാപ്പലിലാണ് കുർബാന നടന്നത്. 30-ൽ അധികം പേർ വി. കുർബാനയിൽ സംബന്ധിച്ചു. അതിൽ പകുതിയോളം അവിടെയുള്ള മലയാളികളായ റോമൻ കത്തോലിക്കാ സഭാംഗങ്ങളാണ്. പതിവുപോലെ ഉച്ചഭക്ഷണം ഏവരും ഒരുമിച്ചു കഴിക്കത്തക്കവണ്ണം വിഭവങ്ങളുടെ പങ്കിടീലും ക്രമീകരണവും ഉണ്ടായിരുന്നു. 18 മാസം മുമ്പ് അവിടെ കുർബാനാനന്തരം ആരംഭിച്ച സണ്ടേസ്കൂൾ ഇപ്പോഴും ഉണ്ട്. ഞാൻ ചെല്ലുംമുമ്പേ തന്നെ പരീക്ഷ നടന്നിരുന്നതിനാൽ ഒന്നാമതു ജയിച്ച 5 പേർക്ക് ഞാൻ ഓരോ ചെറിയ തുക സമ്മാനമായി നൽകിയത് കുട്ടികൾക്ക് സന്തോഷമായി.

ജിനീവാ: ഡോക്ടർ കെ. എം. ജോർജച്ചൻ ജിനീവായിലെ ബോസെയിൽ പഠിപ്പിക്കുന്നതിനാൽ അദ്ദേഹത്തിന്റെ അതിഥിയായി അഞ്ചുദിവസം താമസിച്ചത് ഒരു പുതിയ പുസ്തകത്തിന് വേണ്ടി റിസേർച്ചു നടത്തുവാനായിരുന്നു. Sharing God and a Sharing World (പങ്കിടുന്ന ദൈവവും പങ്കിടുന്ന ലോകവും) എന്ന പേരിൽ ഒരു ഗ്രന്ഥം രചിക്കണമെന്നാഗ്രഹിക്കുന്നു.

ബോസെയിൽ ഗ്രന്ഥങ്ങൾ കുറവാണെങ്കിലും ജിനീവായിൽ WCC-ക്ക് ഒരു നല്ല വായനശാലയുണ്ട്. കംപ്യൂട്ടർ ഉള്ളതിനാൽ ഏതു പുസ്തകവും പെട്ടെന്നു കിട്ടും. ഇംഗ്ലീഷ് ഭാഷയിൽ അവിടെ മിഷ്യോളജി സംബന്ധിച്ചുള്ള എല്ലാ ഗ്രന്ഥങ്ങളും കംപ്യൂട്ടർ വഴി അച്ചടിച്ചു കിട്ടുവാൻ അല്പസമയം മാത്രമേ വേണ്ടിവന്നുള്ളു. ഗ്രന്ഥകാരന്റെ പേർ കൂടാതെ ഗ്രന്ഥത്തിന്റെ പേർ മാത്രം കൊടുത്താലും കംപ്യൂട്ടർ അതു കണ്ടുപിടിക്കും.

നേരത്തെ ഫ്രാൻസിൽ താമസിച്ചു ഡോക്ടറേറ്റ് എടുത്ത ജോർജ് അച്ചന്റെ ഫ്രഞ്ചുഭാഷാ പാണ്ഡിത്യം ഇപ്പോൾ പ്രയോജനപ്പെടുന്നു.

മടക്കയാത്രയിൽ ശനി, ഞായർ ദിവസങ്ങൾ ബോംബെ ദാദർ പള്ളിയിൽ ദിവ്യബോധനം ക്ലാസെടുക്കുവാനും, പുതിയ പള്ളിയിൽ ആദ്യമായി വി. കുർബാന അർപ്പിക്കുവാനും വിദ്യാർത്ഥി പ്രസ്ഥാനത്തിലും സണ്ടേസ്കൂളിലും സംബന്ധിപ്പാനും സാധിച്ചതു വലിയ സന്തോഷം നല്കി.

ഒരാഴ്ച ബാംഗ്ലൂരിൽ ചെലവഴിച്ചത് യുണൈറ്റഡ് തിയോളജിക്കൽ സെമിനാരിയിലും എക്യുമെനിക്കൽ സെന്ററുകളിലും ക്ലാസുകൾ എടുക്കുവാൻ ആയിരുന്നു. 'മിഷൻ പ്ളൂറലിസ്റ്റിക് സമൂഹത്തിൽ' എന്ന വിഷയമാണ് സെമിനാരിയിൽ പഠിപ്പിച്ചത്. വൈറ്റ്ഫീൽഡിലുള്ള എക്യുമിനിക്കൽ കേന്ദ്രത്തിൽ ഇൻഡ്യൻ സെമിനാരികളിലെ അദ്ധ്യാപകർക്കുവേണ്ടി മൂന്നുമാസത്തെ ഒരു പഠനം നടക്കുന്നു. ഘടനകളുടെ മാറ്റത്തിന്റെ ആവശ്യം, വിധങ്ങൾ, ഉദ്ദേശം എന്നി

## ഉദ്ദിഷ്ടകാര്യം സാധിച്ചതിന്










V. M. Cherian.

# 'ഭൂമിയിൽ സമാധാനം'

ചരിത്രസ്മരണയുടെ ചെപ്പേടിൽ ഒരു കനകത്തുള്ളിയായി സൂക്ഷിക്കാവുന്ന ഒരു മഹത്സംഭവമാണ് 1989 ഒക്ടോബർ 2 മുതൽ 7 വരെ ഭാരത തലസ്ഥാനനഗരിയിൽ നടന്ന മൂന്നാമത് ഏഷ്യൻ പെസഫിക്ക് ക്രിസ്ത്യൻ പീസ് കോൺഫറൻസ്.

1982–ൽ ജപ്പാനിൽ നടന്ന രണ്ടാമതു സമ്മേളനത്തിനുശേഷം ഡൽഹി ഓർത്തഡോക്സ് സഭാകേന്ദ്രത്തിൽവച്ചു നടന്ന ഈ അന്താരാഷ്ട്ര സമാധാനസമ്മേളനം വളരെയേറെ പ്രത്യേകതകളുള്ളതായിരുന്നു. 26 രാജ്യങ്ങളിൽനിന്നും 90–ഓളം പ്രതിനിധികൾ ഒത്തൊരുമിച്ചു വസിച്ച്, പ്രാർത്ഥിച്ച്, ചിന്തിച്ച് തീരുമാനമെടുത്ത വലിയ സമ്മേളനം. വലിയ പ്രകടനങ്ങൾ ഇല്ലാതെ, മേളക്കൊഴുപ്പുകൾ ഇല്ലാതെ പ്രാർത്ഥനയുടെ അന്തരീക്ഷത്തിൽ ശാന്തമായി നടന്ന ശാന്തിസമ്മേളനം. ഭാരത ചരിത്രത്തിലെ ഏററവും തിളക്കമാർന്ന ദിനമായ ഗാന്ധിജയന്തി ദിനത്തിൽ സമ്മേളനം തുടങ്ങി. നിലവിളക്കും, മരക്കുരിശും, സുവിശേഷവും, ഗാന്ധിചിത്രവും അതിരിട്ട ശാന്തഗംഭീരമായ സമ്മേളന പന്തലിൽ പ്രാർത്ഥനയോടെ സമ്മേളനം തുടങ്ങുകയായി.

ഇന്ത്യൻ പ്രധാനമന്ത്രി രാജീവ് ഗാന്ധിയുടെയും പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയുടെയും, മററനവധി സഭാമേലദ്ധ്യക്ഷൻമാരുടെയും ആശംസാസന്ദേശങ്ങൾ ക്രിസ്ത്യൻ പീസ് കോൺഫറൻസിന്റെ മഹാത്മ്യം, അംഗങ്ങളെ അനുസ്മരിപ്പിക്കുന്നതായിരുന്നു. അഭിവന്ദ്യ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ പ്രബന്ധം ഏഷ്യൻ–പെസഫിക്ക് മേഖലയിലെ സാമൂഹ്യവും, രാഷ്ട്രീയവും സാമ്പത്തികവുമായ സ്ഥിതിഗതികളെ അവലോകനം ചെയ്തുകൊണ്ടുള്ളതായിരുന്നു. ഇൻഡ്യൻ ഇൻസ്ററിററ്യൂട്ട് ഓഫ് ഡിഫൻസ് സ്ററഡീസിന്റെ ഡയറക്ടർ ഡോ. രാജ്മോഹൻ ഗാന്ധിയുടെ സാമൂഹ്യ സാമ്പത്തിക രാഷ്ട്രീയ സ്ഥിതിഗതികളെ വിശകലനം ചെയ്തു വിലയിരുത്തുന്ന പ്രഭാഷണം ശ്രദ്ധേയമായിരുന്നു.

മതവും, രാഷ്ട്രീയവും, സോഷ്യലിസവും തമ്മിലുള്ള അടുപ്പവും അകലവും വിലയിരുത്തുന്ന മഹാത്മഗാന്ധിയുടെ പൗത്രൻ രാമചന്ദ്രഗാന്ധിയുടെ പ്രസംഗം എന്നും എല്ലാവർക്കും ഓർമ്മയിൽ സൂക്ഷിക്കാവുന്ന അനർഘമുത്തുകളായിരുന്നു. ഹിന്ദു, മുസ്ലീം, സിക്ക്, ബുദ്ധമതനേതാക്കളുടെ വിലയിരുത്തലുകളും അഭിപ്രായപ്രകടനങ്ങളും പ്രസംഗങ്ങളും ഒരു പുത്തൻ ഉണർവും ആവേശവും നൽകുന്നതായിരുന്നു. സോവിയററു യൂണിയനിൽ ഉണ്ടാകുന്ന മാററങ്ങൾ, അമേരിക്കയും ഫ്രാൻസും ഒരുമിച്ചു നടത്തുന്ന ആയുധപന്തയങ്ങൾ, അതിന് ഇരയാകേണ്ടിവരുന്ന മൂന്നാം രാജ്യങ്ങൾ എന്ന ഓമനപ്പേരുള്ള ലോകത്തിന്റെ മൂന്നിൽ രണ്ട് ഭാഗവും വരുന്ന രാജ്യങ്ങളുടെ പ്രശ്നങ്ങൾ, ബംഗ്ളാദേശും, പാകിസ്ഥാനും, അഫ്ഗാനിസ്ഥാനും, കൊറിയയും, വിയററ്നാമും ഒക്കെ സമ്മേളനത്തിന്റെ ശ്രദ്ധയിൽ കൊണ്ടുവന്നു ചർച്ചചെയ്യിക്കാനും ചിന്തിക്കുവാനും വേണ്ട

എം സി. പൗലൂസ് ശെമ്മാശൻ

സമയം കണ്ടെത്തി. ജപ്പാന്റെ സാമ്പത്തിക നേതൃത്വവും, വിഭജിത കൊറിയയുടെ യോജിപ്പിനുവേണ്ടിയുള്ള അഭിവാഞ്ഛയും, അഫ്ഗാനിലെ രക്തച്ചൊരിച്ചിലുകളും വിലയിരുത്തുന്ന നീതിയിലധിഷ്ഠിതമായ സമാധാനവും ഉറപ്പുവരുത്തുവാൻ ക്രൈസ്തവസഭകൾക്കും ക്രിസ്തീയ സുവിശേഷത്തിനും ഉള്ള ഉത്തരവാദിത്വങ്ങളും കടമകളും അംഗങ്ങളെ മനസിലാക്കി. സുവിശേഷം, സുവാർത്തയായി ജീവിതസാഹചര്യങ്ങളുടെ പ്രശ്നങ്ങൾക്കും പ്രതിസന്ധികൾക്കും ഉപയുക്തമാകുന്ന രീതിയിൽ വ്യാഖ്യാനിക്കാനും പ്രവർത്തിക്കാനുമുള്ള ആഹ്വാനം എന്നും രാവിലെയുള്ള ആരാധനയിലും വേദപാനക്ളാസിലും മുഴങ്ങി കേൾക്കാമായിരുന്നു.

## ചില പ്രത്യേകതകൾ

ഒക്ടോബർ രണ്ടാം തീയതി ഉച്ചകഴിഞ്ഞ് ഇൻഡ്യാ ഗേററിൽ നിന്നും ഗാന്ധിജിയുടെ സമാധിസ്ഥലമായ രാജ്ഘട്ടിൽവരെ നടത്തിയ ചരിത്രപ്രധാനമായ പീസ് മാർച്ച് അഥവാ ശാന്തിയാത്ര. സ്കൂൾ കുട്ടികളും യുവാക്കന്മാരും മെത്രാപ്പോലീത്താമാരും വൈദികരും ഡൽഹിയിലെ വിവിധ മതനേതാക്കന്മാരും മതവിഭാഗങ്ങളും വിവിധ ക്രൈസ്തവ ദേവാലയത്തിലെ അംഗങ്ങളും ഒത്തൊരുമിച്ച് ഒന്നായി മൗനമായി ശാന്തമായി നീങ്ങി ഗാന്ധിസമാധിയിൽ പുഷ്പചക്രം സമർപ്പിച്ച് പ്രാർത്ഥിച്ചു പിരിയുമ്പോൾ എല്ലാവരുടെയും മനസിൽ തെളിയുന്ന അനിർവചനീയമായ സംതൃപ്തി മുഖങ്ങളിൽ പ്രകടമായിരുന്നു. തലസ്ഥാന

---

മൂന്നു വിഷയങ്ങൾ ആസ്പദമാക്കി നാലു ക്ലാസുകളായി അവിടെ എടുത്തു. വിദ്യാർത്ഥികൾ അദ്ധ്യാപകരായിരുന്നതിനാൽ നല്ല ചർച്ചകളാണു ഓരോ ക്ലാസും കഴിഞ്ഞു നടന്നത്.

സസുഖം നാട്ടിൽ മടക്കിയെത്തിയ ദൈവപരിപാലനത്തിനു സ്തുതിയും സ്തോത്രവും കരേററുന്നു. ആതിഥേയം തന്ന ഏവർക്കും നന്ദി.

—o—

നഗരിയുടെ ശ്രദ്ധപിടിച്ചുപററിയ ഈ സംഭവം അവിസ്മരണീയമായി എന്നും എന്നും നിലനില്ക്കുന്നു.

ഗുരുനാനാക്ക് ഫൗണ്ടേഷനിലും, ഡൽഹിയിലെ സിക്കു മതകേന്ദ്രമായ ബംഗ്ളാസാഹിബ് ഗുരുദ്വാരയിലും ലഭിച്ച അതിഥിസൽക്കാരം ആരും ഒരുനാളും വിസ്മരിക്കുകയില്ല. ഗുരുദ്വാരയുടെ എല്ലാ പരമ്പരാഗതമായ ആചാരമര്യാദകളും പാലിച്ചുകൊണ്ട് അത്താഴവിരുന്നിൽ സംബന്ധിക്കുമ്പോഠം നിഷ്കളങ്കമായ സ്നേഹത്തിൻെറയും ആത്മാർത്ഥത നിറഞ്ഞ ആതിഥ്യത്തിൻെറയും ഉത്തമവിരുന്നിനേവരും പങ്കാളികളാകുകയായിരുന്നു.

ഫിക്കി ഓഡിറേറാറിയത്തിലെ പൊതുസമ്മേളനവും, കൾച്ചറൽ പ്രോഗ്രാമും, തലസ്ഥാന നഗരിയിലെ വിവിധ മത സാമൂഹ്യ സാംസ്ക്കാരിക രംഗങ്ങളിലെ നേതാക്കളും സമ്മേളന പ്രതിനിധികളും പങ്കെടുത്ത പൊതുസമ്മേളനവും തുടർന്നു നടത്തിയ സാംസ്ക്കാരിക കലാപരിപാടികളും ശ്രദ്ധേയമായിരുന്നു. വാക്കുകഠംകൊണ്ട് വിവരിക്കാനാവാത്ത ആഴമായ ദർശനങ്ങളും ജീവിതസത്യങ്ങളും, ഭരതനാട്യത്തിലും ശാസ്ത്രീയ സംഗീതത്തിലൂടെയും അവതരിപ്പിച്ചപ്പോഠം വിദേശപ്രതിനിധികഠംക്ക് അത് ഒരു പുത്തൻ അനുഭവമായിത്തീരുകയായിരുന്നു.

ഇൻഡ്യയുടെ ഉപരാഷ്ട്രപതി ഡോ. ശങ്കർ ദയാൽ ശർമ്മയുടെ വസതിയിൽ ലഭിച്ച സ്വീകരണവും ചായസൽക്കാരവും ഈ സമ്മേളനത്തിനു ലഭിച്ച വലിയൊരംഗീകാരമായി കരുതാം.

## പുതിയ സാരഥികൾ

ഷോജി ഹീരയാമ (ജപ്പാൻ) പ്രസിഡൻറ്, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്, ഡോ. അലൻ ബാഷ് (ന്യൂസിലാൻറ്), ശ്രീമതി ശോശാമ്മ തമ്പി എന്നിവർ ഉഠംപ്പെട്ട ഓണററി പ്രസീഡിയവും റവ. പ്രൊഫ. കെ. വി. പൗലോസ് (പ്രൊഫസർ ബസേലിയോസ് കോളജ് കോട്ടയം) ജനറൽ സെക്രട്ടറി ആയ പുതിയ ഭരണനേതൃത്വവും വരുംകാലത്തേയ്ക്ക് ഈ സംഘടനയുടെ ഭരണസാരഥ്യം ഏറെറടുത്തു.

ഏറെ പ്രത്യേകതകഠം ഉണ്ടായിരുന്ന പഞ്ചദിന അന്താരാഷ്ട്ര സമാധാനസമ്മേളനം അവസാനിക്കും മുൻപേ ഡൽഹിയും ആഗ്രയും ഉഠംപ്പെട്ട വിനോദസഞ്ചാരകേന്ദ്രങ്ങളിൽ ഒരു മിന്നൽ പര്യടനം നടത്തി മടങ്ങിയ പ്രതിനിധികഠം ഭാരതത്തിലെ വിവിധ ജനവിഭാഗങ്ങളുടെ ജീവിതസാഹചര്യങ്ങളം

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







താമസിച്ചതിനു ക്ഷമാപണം
Kunjamma Kuttemperoor.

Smt. Podikunju,
Bhilai.







George Susan and Jijo.

രോഗശാന്തിക്ക്
ചിന്നമ്മ ജോയി.

# WORLD CONFERENCE ON MISSION AND EVANGELISM held at San Antonio, Texas, U.S.A.

## BRIEF REPORT

**Philipose Mar Eusebius Episcopa, Pathanamthitta**

Theme: 'Your will be done' Mission in Christ's way.
Venue: Trinity University Campus, San Antonio.

This conference stood in the line of a series of world missionary conferences beginning with the Edinburgh Conference in 1910. Following Edinburgh 1910 the International Missionary Council was formed in 1921 which was essentially a Protestant Missionary Council. World missionary conferences were convened under its auspices in Jerusalem 1928, Thambaram 1938, Whitby 1947, Willingen 1952 and Ghana 1957. The IMC was amalgamated with the World Council of Churches in 1961 as its third assembly in New Delhi, and the missionary concerns were brought under the D W M E the predecessor of the present CWME of the WCC. World missionary conferences were organised by the WCC in Mexico City 1963, Bangkok 1972, Melbourne 1980 and now in San Antonio 1989. Our church was represented in Bangkok 1972 and Melbourne 1980 by H. G. Geevarghese Mar Osthathios Metropolitan. Now in San Antonio H. G. Philipos Mar Eusebius Episcopa and Rev. Fr. O. Thomas (Cheppad) were our official delegates. Another member of our church, Prof. Mary Thomas was also present in the conference representrng the NCCI.

Unlike the previous conferences, this conference was more representative in character. There were 740 participants representing 19 christian confessional families from 112 countries. There were Roman Catholic observers and fraternal delegates and a few fraternal representatives from other religions such as, Hinduism, Islam and Budhism. There was a large contingent of Orthodox delegates representing both the Eastern and Oriental families. Women and youth had a larger representation this time than in previous conferences.

The conference was preceded by two similar events in the same campus: (1) The youth conference under the theme 'Risking Obedience', in which over a hundred young people from 60 countries participated and (2) A North American conference Encounter 1989' in which over 400 church workers and officials in different capacities participated. The impact of these conferences was felt on

---

വളർച്ചയിലേക്കുള്ള പ്രയാണവും മനസിന്റെ കോണിൽ സംഗ്രഹിക്കുകയായിരുന്നു.

സമ്മേളനാവസാനം പുറപ്പെടുവിച്ച എല്ലാ സഭകൾക്കും വേണ്ടിയുള്ള അഭ്യർത്ഥനയും പ്രസ്താവനയും സമാധാനത്തിനും ശാന്തിക്കും എതിരെ പൊരുതി നീതിയിലധിഷ്ഠിതമായ ഒരു സമാധാനമേഖല ഏഷ്യൻ–പെസഫിക്ക് രാജ്യങ്ങളിൽ ഉണ്ടാക്കാനുള്ള ആത്മാർത്ഥമായ ആഹ്വാനം ഉൾക്കൊള്ളുന്നതായിരുന്നു.

ഏഷ്യൻ–പെസഫിക്ക് മേഖലയിലുള്ള കൊച്ചുകൊച്ചു വികസ്വരരാജ്യങ്ങളുടെ വളർച്ചയ്ക്ക് തുരങ്കം വെയ്ക്കുന്ന, വലിയ ആയുധക്കൂമ്പാരങ്ങളുടെ ഉടമകളായ വൻ രാഷ്ട്രങ്ങൾ ഇന്നും സമാധാനസമ്മേളനങ്ങളെയും ചർച്ചകളേയും സംശയദൃഷ്ടിയോടെ വീക്ഷിക്കുകയും അവയ്ക്കെതിരെ നിരർത്ഥകമായ പ്രചരണകോലാഹലങ്ങൾ നടത്തുകയും ചെയ്യുമ്പോൾ നീതിയിലധിഷ്ഠിതമായ ശാന്തിയും സമാധാനവും ലോകത്തിന് ആവശ്യമാണെന്നും ഈ സമ്മേളനം തീരുമാനിക്കുകയുണ്ടായി. ആഹ്വാനങ്ങളും അഭ്യർത്ഥനങ്ങളും വിവിധ രാജ്യങ്ങളിലെ ജനങ്ങളുടെ അനുദിന ജീവിതസാഹചര്യങ്ങളുമായി പങ്കുവെയ്ക്കാനും പ്രാവർത്തികമാക്കുവാനും ഉള്ള ഉത്തേജനവും ഒരു പുതിയ ഉണർവും അവബോധവും ഏവർക്കും നൽകുവാൻ ഈ സമ്മേളനത്തിന് കഴിയുന്നു. പുതിയ പുതിയ പ്രത്യാശയോടെ പുത്തൻ ഉൾക്കാഴ്ചയോടെ സമ്മേളനം അവസാനിക്കുമ്പോൾ പങ്കെടുത്തവരുടെയും നേതൃത്വം നൽകിയവരുടെയും തയ്യാറാക്കിയവരുടെയും മുഖങ്ങളിൽ നിറഞ്ഞ സംതൃപ്തിയും തെളിഞ്ഞ സന്തോഷവും ഉദിച്ചുയരുന്നത് ദർശിക്കാമായിരുന്നു.

—o—

the missionary conference. In fact there were a couple of combined sessions of all these conferences in the first two days of the missionary conference itself.

The conference started with the opening worship service in the large Trinity Baptist Church adjacent to the campus on Monday evening, May 22nd and ended with the closing worship service in the Presbytarian Trinity University Chapel on Wednesday evening, May 31st 1989. The daily programme consisted of Holy Eucharistic Services according to different christian traditions and confessions conducted at 6.30 a. m. in the University Presbyterian Church, the corporate morning worship at 8.15 a.m. in the University Chapel, Bible study in groups at 9 a.m. followed by conference sessions beginning at 11.00 a.m. and the evening prayers in the chapel at 10 p.m. The day's activities came to a close by 11.30 p.m. There was a vigil of prayerful intercession for the conference and for all the participants from 8 a.m. to 9 p.m. everyday at the University Presbyterian Church organised by the 29 congregations representing 9 communions in the locality in which delegates of the conference also participated according to the availability of time.

There were general plenary sessions addressed by eminent leaders like, Dr. Engane Stockwell, Director of CWME; Dr. Emilio Castro, General Secretary of the WCC Bishop Anastasios, Moderator of the CWME Bishop Newbergin, former director of DWME and Dr. Christopher Daraisingh, newly appointed director of CWME. There were regional meetings focussing on regional issues as well. The Bible study was done in 40 groups each consisting of 15-20 participants. Selected passages from the Gospel according to St. Luke with special emphasis on mission were studied. The conference theme was studied in 4 sections such as,

1) Turning to the living God,
2) Participating in suffering and struggle,
3) The earth is the Lord's and
4) Towards renewed communities in mission.

Sub-sections were formed to study the theme in depth. The findings of the four sections were brought in plenaries for further comments and adoption by the conference. The Bible study groups. the sections and the plenaries were very lively and productive and there were enough opportunities for interaction. Finally the conference came out with a three page message, the text of which is appended here with.

There were opportunities for the delegates to visit mission activities in the city and also to visit local parishes which included the Greek Orthodox and Coptic Orthodox Churches. The conference provided sufficient opportunity to meet with many fellow workers from different covntries crossing the barriers of races, cultures and confession. It was a very rich and edifying experience, Together we searched for the meaning and content of effective Christian Mission today in Christ's Way.

Team visits of delegates to various parts of the country were organised by the conference from June 1–4. I was assigned, along with two others, to the Southminster Presbytery, Tulsa, Oklahoma and Fr. O, Thomas to Los Angeles. I visited four parishes in that presbytery and had opportunities to preach and answer questions raised by them in the discussions. I was impressed by the many-sided parish activities and particularly their emphasis given to Christian nurturing and mission overseas. They support substantially the Miraj Medical Mission in India, I am told.

The mission conference was a great event indeed and I thank God for the opportunity given to me to participate in that representing Our Church.

Message of the conference
(Next Issue)

---

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്




Thomas Varghese

# സഭയുടെ കെട്ടുറപ്പ് വ്യക്തമാക്കിയ പത്തനംതിട്ട അസോസിയേഷൻ യോഗം

കുഞ്ഞുമോൻ ററി. ഓമല്ലൂർ

(ഏ. പി. ഐ. ന്യൂസ് സർവീസ്, കോട്ടയം)

പത്തനംതിട്ട:– മലങ്കര ഓർത്തഡോക്സ് സഭയുടെ ഐക്യവും അഖണ്ഡതയും ഒരിക്കൽ കൂടി വ്യക്തമാക്കിക്കൊണ്ട് ഡിസംബർ 28–നു വ്യാഴാഴ്ച ഇവിടെ ബസേലിയോസ് നഗറിൽ ചേർന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻെറ 28–ാമതു യോഗം ഡിസംബർ 13 നു ചേർന്ന മാനേജിംഗ് കമ്മിററി ശുപാർശ ചെയ്ത അഞ്ചു വൈദികരേയും മേല്പട്ടസ്ഥാനത്തേക്കും, വിവിധ ഭദ്രാസനങ്ങൾ നോമിനേററ് ചെയ്ത 108 പേരെ പുതിയ മാനേജിംഗ് കമ്മററിയിലേക്കും തെരഞ്ഞെടുത്തു.

മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രഥമഉന്നത വിദ്യാഭ്യാസ കേന്ദ്രമായ കാതോലിക്കേററ് കോളജിൻെറയും, തുമ്പമൺ ഭദ്രാസനാധിപൻ ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ ആസ്ഥാനമായ ബേസിൽ അരമനയുടെയും മദ്ധ്യഭാഗത്തുള്ള സ്റേറഡിയത്തിൽ പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയുടെ സ്മാരകമായി പടുത്തുയർത്തിയിരുന്ന പടുകൂററൻ പന്തലിൽ പ: ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ മലങ്കര സഭയിലെ ബഹുഭൂരിപക്ഷം തിരുമേനിമാരുടെയും സാന്നിദ്ധ്യത്തിലാണ് തെരഞ്ഞെടുപ്പ് നടന്നത്. മേൽപട്ടസ്ഥാനത്തേക്ക് എട്ടുവൈദികർ രംഗത്തുണ്ടായിരുന്നതിനാൽ രഹസ്യ ബാലററിലൂടെയാണ് ഫാ: പി. എം. കുര്യാക്കോസ്, ഫാ: ജോബ് തോമസ്, ഫാ: ഡബ്ല്യു. എ. ചെറിയാൻ, ഫാ: എം. ഏ. മത്തായി, ഫാ: ജോർജ് കുര്യൻ എന്നിവർ വമ്പിച്ച ഭൂരിപക്ഷത്തോടുതെരഞ്ഞെടുക്കപ്പെട്ടത്. മൊത്തം 28 വൈദികർക്കുവേണ്ടി നോമിനേഷൻ സമർപ്പിച്ചിരുന്നെങ്കിലും, എട്ടുപേർ ഒഴിച്ചുള്ളവരുടെയെല്ലാം പത്രികകൾ തള്ളപ്പെടുകയോ നിശ്ചിത സമയത്തിനുള്ളിൽ പിൻവലിക്കുകയോ ചെയ്തിരുന്നു. മാനേജിംഗ് കമ്മററി നോമിനികളെ കൂടാതെ വെ. റവ. ക്രിസ്റേറാഫോറസ് റമ്പാൻ, റവ. ഡോ. എം. കെ. തോമസ്, ഫാ: കെ. വി. ഗീവറുഗീസ് എന്നിവരായിരുന്നു തെരഞ്ഞെടുപ്പിനെ നേരിട്ടത്.

അമേരിക്ക, കാനഡാ, ലണ്ടൻ, ബഹറിൻ, കുവൈററ്, ദുബായ്, യു. എ. ഇ. ഖത്തർ തുടങ്ങി ഇന്ത്യക്കു വെളിയിലുള്ള ഇടവകകളിൽനിന്നും മലങ്കരസഭയുടെ ഇരുപതു ഭദ്രാസനങ്ങളിൽ നിന്നുമായി 551 വൈദികരും 1535 അത്മായരും ഉൾപ്പെടെ മൊത്തം 2086 പള്ളി പ്രതിപുരുക്ഷന്മാർ തങ്ങളുടെ ആത്മീയാചാര്യന്മാരെ തെരെഞ്ഞെടുക്കാനുള്ള ഈ അസോസിയേഷനിൽ പ്രാർത്ഥനാപൂർവം പങ്കെടുത്തു. ആദ്യമായി മാനേജിംഗ് കമ്മററിയിലേക്ക് 36 വൈദീകരുൾപ്പടെ 108 പേരുടെ തെരഞ്ഞെടുപ്പാണ് നടന്നത്. അതാതു ഭദ്രാസന പള്ളിപ്രതിപുരുഷയോഗങ്ങൾ നോമിനേററ് ചെയ്തവരുടെ പേരുകൾ സമുദായ സെക്രട്ടറി പോൾ മത്തായി വായിക്കുകയും, പ: ബാവാ അവരെ ഓരോരുത്തരായി പേർ ചൊല്ലി വിളിച്ച് സദസിനു പരിചയപ്പെടുത്തി. തുടർന്ന് അതാതു ഭദ്രാസനത്തിലെ പ്രതിനിധികൾ തെരഞ്ഞെടുക്കപ്പെട്ടതായി അസോസിയേഷൻ അംഗങ്ങൾ കരഘോഷത്തോടെ അംഗീകരിക്കയും പ: ബാവാ അത് പ്രഖ്യാപിക്കുകയുമാണുണ്ടായത്. നേരത്തെ മേല്പട്ടസ്ഥാനത്തെക്കുള്ള എട്ടു വൈദികരെയും അദ്ധ്യക്ഷൻവേദിയിൽ വിളിച്ച് വരുത്തി അംഗങ്ങൾക്ക് പരിചയപ്പെടുത്തി കൊടുക്കയുണ്ടായി.

കൃത്യം 1 മണിക്ക് കാതോലിക്കാമംഗളഗാനത്തോടെ ആരംഭിച്ച അസോസിയേഷൻ യോഗം മാനേജിംഗ് കമ്മററി അംഗങ്ങളുടെ തെരഞ്ഞെടുപ്പ് അംഗീകരിച്ചശേഷം 2.30 ന് മേല്പട്ട സ്ഥാനത്തേക്കു രഹസ്യ ബാലററിലൂടെയുള്ള പോളിംഗ് ആരംഭിച്ചു. അസോസിയേഷൻ പന്തലിൽ തയ്യാറാക്കിയിരുന്ന 22 പോളിംഗ് ബൂത്തകളിലായി ബസേലിയോസ് കോളജ് മുൻപ്രിൻസിപ്പൽ പ്രൊഫ: ഈ. ജെ. ജോണിൻെറ നേതൃത്വത്തിൽ ആരംഭിച്ച പോളിംഗ് നാലുമണിക്ക് സമാപിച്ചതിനെ തുടർന്ന് കോളജ് ഹോളിൽ 22 ടേബിളുകളിലായി വോട്ടെണ്ണൽ ആരംഭിച്ചു. കാതോലിക്കേററ് കോളജ് പ്രിൻസിപ്പൽ ഡോ. ററി. ഏ. ജോർജിൻെറ നേതൃത്വത്തിലുള്ള കോളജദ്ധ്യാപകരായിരുന്നു ഓരോബൂത്തിൻെറയും കൗണ്ടിംഗ് ടേബിൻെറയും ചുമതലക്കാർ. അഞ്ചു മണിക്ക് ഇലക്ഷൻ ഓഫീസർകൂടിയായ പ്രൊഫ: ഈ. ജെ. ജോൺ ഓരോരുത്തർക്കും കിട്ടിയ വോട്ടുകളുടെ വിവിരം പ്രഖ്യാപിച്ചു. തുടർന്ന് ബാവാതിരുമേയി വിജയികളുടെ പേരുകൾ പ്രഖ്യാപിക്കുകയും അവരേ സ്റേറജിലേക്കാനയിക്കുകയും ചെയ്തപ്പോൾ അസോസിയേഷനംഗങ്ങൾ നീണ്ടകരഘോഷത്തോടെ തെരഞ്ഞെടുപ്പിന് അംഗീകാരം നൽകുകയും ദിഗന്തങ്ങൾ ഭേദിക്കുമാറ് 5 കതിനാവെടികൾ ഫലം പുറംലോകത്തിന് വിളംബരം ചെയ്യുകയും ചെയ്തു.

മാനേജിംഗ് കമ്മററിയുടെ പാനൽ അപ്പാടെ അസോസിയേഷൻ അംഗീകരിച്ചതിൽ സന്തുഷ്ടി

പ്രകടിപ്പിച്ചുകൊണ്ട് പ. ബാവാ ഇപ്രകാരം പ്രസ്താവിച്ചു. 'നമുക്ക് വളരെ സന്തോഷമുണ്ട്. മാനേജിംഗ് കമ്മററി നിർദ്ദേശിച്ച അഞ്ചുപേരെ തന്നെ നിങ്ങൾ തെരഞ്ഞെടുത്തതിൽ അതിയായ സന്തോഷമുണ്ട്. തെരഞ്ഞെടുക്കപ്പെടാതെ പോയവർ ക്ലേശിക്കേണ്ടതില്ല. അവർക്ക് സഭയിൽ വിവിധ നിലകളിൽ പ്രവർത്തിക്കുന്നതിന് ദൈവം ഇനിയും അവസരം നൽകാതിരിക്കയില്ല.'

തുടർന്ന് നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ് ചെയ്ത അനുമോദന പ്രസംഗത്തിൽ ഇപ്രകാരം പറഞ്ഞു 'ഇത്രയും സൂക്ഷ്മമായ പരിശോധനകൾക്കുശേഷം ഇതിനുമുമ്പ് മേല്പട്ടക്കാരെ തെരഞ്ഞെടുത്തിട്ടില്ല. ഇത്രയും കാര്യമായ പരിശോധന മുമ്പ് നടത്തിയിരുന്നെങ്കിൽ ഞങ്ങളൊക്കെ ഈ സ്ഥാനത്ത് എത്തുമായിരുന്നുവൊ എന്ന കാര്യം സംശയമാണ്.' തന്നെയും ഇപ്പോഴത്തെ പ. ബാവാതിരുമേനിയും ഉൾപ്പെടെ അഞ്ചു പേരെ മേല്പട്ടസ്ഥാനത്തേക്ക് ഉയർത്തിയപ്പോൾ കാലം ചെയ്ത പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ പറഞ്ഞ വാക്കുകൾ നിയുക്ത മെത്രാന്മാർക്കും മാതൃകയായിരിക്കട്ടെ എന്ന് അദ്ദേഹം പറഞ്ഞു. 'കരയ്ക്ക് നില്ക്കുകയായിരുന്ന നിങ്ങളെ കുഴിയിൽ തള്ളിയിടുകയായിരുന്നു ഇവർ.' ഇത് എപ്പോഴും ഓർത്തിരിക്കേണ്ടതാണ്. പ. ബാവായുടെ നിർദ്ദേശങ്ങൾ ഇക്കാര്യത്തിലും അണുവിടവിടാതെ അക്ഷരംപ്രതി പാലിച്ചതിൽ സഭാംഗങ്ങളെ നിയുക്ത കാതോലിക്കാ മുക്തകണ്ഠം പ്രശംസിക്കുകയുണ്ടായി. 'മലങ്കര ഓർത്തഡോക്സ് സഭയെ നീ ഭാഗ്യവതി, നീ ഭാഗ്യവതി, നീ ഭാഗ്യവതി' അദ്ദേഹം ഉറക്കെ പ്രഖ്യാപിച്ചു.

ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായും, സഭാ സെക്രട്ടറി പോൾ മത്തായിയും നിയുക്ത മെത്രാന്മാരെ അനുമോദിക്കുകയും തുമ്പമൺ മെത്രാസനാംഗങ്ങൾ അസോസ്യേഷന്റെ നടത്തിപ്പിനു ചെയ്ത സേവനങ്ങളെ പ്രകീർത്തിക്കുകയും ചെയ്തുകൊണ്ട് പ്രസംഗിച്ചു. നിയുക്ത മെത്രാന്മാർക്കുവേണ്ടി ഫാ. ജോബ് തോമസ് ചെയ്ത മറുപടി പസംഗത്തിൽ വ്യക്തിപരമായ നേട്ടങ്ങൾക്ക് ശ്രമിക്കാതെ സഭയുടെ വിശ്വാസപാരമ്പര്യങ്ങൾക്കും അന്തസിനും സ്വാതന്ത്ര്യത്തിനും യാതൊരു കോട്ടവും തട്ടാതെ സഭയുടെ പുരോഗതിക്കും നേട്ടങ്ങൾക്കും സഭാംഗങ്ങളുടെ ആദ്ധ്യാത്മിക പുരോഗതിക്കുംവേണ്ടി മാത്രം നിലകൊള്ളുവാൻ തങ്ങൾക്ക് ദൈവകൃപ ലഭ്യമാകുവാൻ വേണ്ടി സഭാംഗങ്ങൾ ഒന്നായി പ്രാർത്ഥിക്കണമെന്നഭ്യർത്ഥിച്ചു.

ഒരുമണിക്ക് പ. ബാവായുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനം കർതൃപ്രാർത്ഥനയോടെ സമാരംഭിച്ചതിനെതുടർന്ന് കാതോലിക്കാ മംഗളഗാനം ആലപിക്കുകയും സഭാ സെക്രട്ടറി പോൾ മത്തായി നോട്ടീസ് കല്പനകൾ (No. 89/106, No 89/106–A) വായിക്കുകയും ചെയ്തു. പിന്നീടായിരുന്നു പ.ബാവാ തിരുമനസിലെ ഉപക്രമ പ്രസംഗം. എഴുതി തയ്യാറാക്കിയ പ്രസംഗം അമേരിക്കൻ ഭദ്രാസനാധിപൻ ഡോ. തോമസ് മാർ മക്കാറിയോസ് വായിക്കുന്നതിനുമുമ്പായി പ. ബാവാ ചെയ്ത ആമുഖ പ്രസ്താവനയിൽ 'ഉത്തരവാദിത്വബോധത്തോടുകൂടി ഇവിടെ എത്തിയിരിക്കുന്ന സഭാപ്രതിനിധികൾ അഞ്ചു പട്ടക്കാരെ മാത്രം തെരഞ്ഞെടുക്കണമെന്ന്' ആവശ്യപ്പെടുകയുണ്ടായി. ഇത്ര സൂക്ഷ്മ പരിശോധനകൾക്കും അപഗ്രഥനങ്ങൾക്കുംശേഷം മുമ്പൊരിക്കലും മെത്രാൻ സ്ഥാനത്തേക്കു ആരേയും തെരഞ്ഞെടുത്തിരുന്നില്ല എന്ന് പ. ബാവാ ഉപക്രമപ്രസംഗത്തിൽ പ്രത്യേകം ചൂണ്ടിക്കാട്ടി (ബാവായുടെ പ്രസംഗത്തിന്റെ പൂർണ്ണരൂപം അടുത്തലക്കത്തിൽ)

## വർണ്ണാഭമായ തുടക്കം

തലേന്നു മുതൽ മലങ്കരസഭയുടെ വിവിധ ഭാഗങ്ങളിൽ നിന്നും എത്തിക്കൊണ്ടിരുന്ന പള്ളിപ്രതിപുരുഷന്മാർ രജിസ്ട്രേഷനുശേഷം 12 മണിക്കുമുമ്പായി അസോസിയേഷൻ പന്തലിൽ എത്തിച്ചേർന്നപ്പോൾ ഗായകസംഘം ശ്രുതിമധുരമായ ഗാനങ്ങൾ ആലപിച്ചുകൊണ്ടിരുന്നു. 12.30–ന് പ. ബാവാ തിരുമേനിയുടെ നേതൃത്വത്തിൽ ബേസിൽ അരമനയങ്കണത്തിലുള്ള അരമന ചാപ്പലിൽ നടന്ന ഉച്ചനമസ്ക്കാരത്തിൽ പങ്കെടുത്തശേഷം മെത്രാപ്പോലീത്തന്മാർ പന്തലിലേക്ക് പരമ്പരാഗതമായ നിറപ്പകിട്ടാർന്ന ഘോഷയാത്രയായി പുറപ്പെട്ടു. പത്തനംതിട്ട കാതോലിക്കേററ് ഹൈസ്കൂൾ ബാൻഡ് മേളത്തിന് പിന്നാലെ കാതോലിക്കേററ് പതാകയുമേന്തി സഭാ സെക്രട്ടറി പോൾ മത്തായിയും തൊട്ടുപിന്നാലെ അത്മായട്രസ്ററി പി. സി. ഏബ്രഹാം പടിഞ്ഞാറെക്കര പേർഷ്യൻ കുരിശുമായി വർണ്ണശബളമായ ഘോഷയാത്ര നീങ്ങി. തുടർന്ന് സുവർണ്ണപേടകത്തിലടക്കം ചെയ്ത വിശുദ്ധ ഏവൻഗേലിയോനുമായി സുന്നഹദോസ് ഓഫീസ് സെക്രട്ടറി കൂടിയായ വെരി റവ. തെയോഫോറോസ് റമ്പാനും, കത്തിച്ച മെഴുകുതിരികളുമേന്തി 12 കോർ–എപ്പിസ്കോപ്പാമാരും കാതോലിക്കേററ് പതാകകളുമായി മാനേജിംഗ് കമ്മററി അംഗങ്ങളും റമ്പാന്മാരും രണ്ടു വരികളിലായും നടന്നു. അംശവടിയുമായി നീങ്ങിയ വൈദിക ട്രസ്ററി ഫാദർ മത്തായി നൂറനാലിനെ തുടർന്നാണ് സീനിയോറിററിക്രമത്തിൽ എപ്പിസ്ക്കോപ്പാമാരും മെത്രാപ്പോലീത്തന്മാരും സഞ്ചരിച്ചത്. ആതിഥേയരിൽ ഒരാളായ തുമ്പമൺ മെത്രാസന അസി. മെത്രാപ്പോലീത്താ യൗസേബിയോസ് ഏററം മുമ്പിലും നിയുക്ത കാതോലിക്കാ മാർ കൂറീലോസ് ഏററവും പിന്നിലും നീങ്ങി. സീനിയർ മെത്രാപ്പോലീത്താ ദാനിയേൽ മാർ പീലക്സീനോസും പ. കാതോലിക്കാബാവായും കാറിലാണ് സഞ്ചരിച്ചിരുന്നത്. പന്തലിന്റെ മദ്ധ്യഭാഗത്തുകൂടി മെത്രാപ്പോലീത്തന്മാരും ബാവായും അദ്ധ്യക്ഷവേദിയിൽ എത്തിച്ചേർന്നതിനെതുടർന്നാണ് സഭാ നടപടികൾക്ക് പ്രാർത്ഥനയോടെ തുടക്കം കുറിച്ചത്. പ്രാർത്ഥനയ്ക്കും കാതോലിക്കാമംഗളഗാനത്തിനും മുമ്പായി സി. എ. ജോൺ കോറെപ്പിസ്ക്കോപ്പാ

ബാവായേയും, പി. ജെ. തോമസ്. എക്സ്. എം. എൽ. ഏ നിയുക്ത കാതോലിക്കായേയും, തുമ്പമൺ ഭദ്രാസന സെക്രട്ടറി ഫാ. തോമസ് ജോൺസൺ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയേയും ഹാരാർപ്പണം ചെയ്തു. പ: കാതോലിക്കാബാവായുടെ അസിസ്റ്റന്റും സുന്നഹദോസ് സെക്രട്ടറിയുമായ ജോസഫ് മാർ പക്കോമിയോസ്, മലബാർ ഭദ്രാസനാധിപൻ തോമസ് മാർ തീമോത്തിയോസ്. മദ്രാസ് ഭദ്രാസനാധിപൻ സഖറിയാസ് മാർ ദിവന്നാസിയോസ്, കൽക്കട്ടാ ഭദ്രാസനാധിപൻ സ്തേഫാനോസ് മാർ തേവോദോസ്യോസ്, തിരുവനന്തപുരം ഭദ്രാസനാധിപൻ ഗീവറുഗീസ് മാർ ദീയസ്ക്കോറോസ്, കൊല്ലം അസിസ്റ്റന്റ് മെത്രാപ്പോലീത്താ മാത്യൂസ് മാർ എപ്പിപ്പാനിയോസ്, നിരണം ഭദ്രാസനാധിപൻ ഗീവർഗീസ് മാർ ഒസ്താത്തിയോസ്, അമേരിക്ക ഭദ്രാസനാധിപൻ തോമസ് മാർ മക്കാറിയോസ്, ഇടുക്കി ഭദ്രാസനാധിപൻ മാത്യൂസ് മാർ ബർന്നബാസ്, ബോംബെ അങ്കമാലി ഭദ്രാസനാധിപൻ ഡോ. പിലിപ്പോസ് മാർ തേയോഫിലോസ്, കുന്നംകുളം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ്, തുമ്പമൺ ഭദ്രാസന അസിസ്റ്റന്റ് പീലിപ്പോസ് മാർ യൗസേബിയോസ് എന്നീ തിരുമേനിമാരും സഭാസെക്രട്ടറി പോൾ മത്തായി, ട്രസ്റ്റി പി. സി. ഏബ്രഹാം, വൈദികട്രസ്റ്റി ഫാ. മത്തായി നൂറനാൽ എന്നിവരും അദ്ധ്യക്ഷവേദിയിൽ ഉപവിഷ്ടരായിരുന്നു. തുമ്പമൺ ഭദ്രാസനാധിപൻ ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ അഭിലാഷപ്രകാരമാണ് പത്തനംതിട്ടയിൽവച്ച് അസോസിയേഷൻയോഗം നടന്നത്.

തെരഞ്ഞെടുപ്പിനുശേഷം ജോസഫ് മാർ പക്കോമിയോസ് തിരുമേനിയും സഭാസെക്രട്ടറി പോൾ മത്തായിയും തുമ്പമൺ ഭദ്രാസനാംഗങ്ങൾ സമ്മേളന വിജയത്തിനുവേണ്ടി നടത്തിയ നിസ്തുല സേവനങ്ങൾക്ക് മലങ്കര സഭക്കുവേണ്ടി പ്രത്യേകം നന്ദി പറയുകയുണ്ടായി.

## സ്കോളർഷിപ്പ്

ബഹറിൻ സെൻറ് മേരീസ് ഓർത്തഡോക്സ് ഇടവകയിലെ സെൻറ് മേരീസ് യൂത്തുവിംഗ് നൽകുന്ന സ്കോളർഷിപ്പ് ഉൽഘാടനം സോമൻ ബേബിയിൽനിന്നും 10000 രൂപാ വാങ്ങി ഡോ. പീലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്താക്ക് നൽകിക്കൊണ്ട് നിയുക്ത കാതോലിക്കാ നിർവഹിക്കയുണ്ടായി.

## പുസ്തകപ്രകാശനം

പ്രശസ്ത വേദശാസ്ത്ര പണ്ഡിതനായ എം. തൊമ്മൻെറ (ആലുവാ) പ്രഭാഷണ പരമ്പരകളുടെ സമാഹാരം (Christ the Universal Saviour) ഡോ. പിലിപ്പോസ് മാർ തോയോഫിലോസ് മെത്രാപ്പോലീത്തായ്ക്ക് ആദ്യപ്രതി നൽകികൊണ്ട് നിയുക്ത കാതോലിക്കാ പ്രകാശനംചെയ്തു.

# നിയുക്ത മെത്രാന്മാർ ലഘുജീവചരിത്രം

## ഫാ. ജോബ് തോമസ്

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സഹോദരൻ ഫിലിപ്പോസിൻെറ കൊച്ചുമകനാണ് 1939–ൽ ജനിച്ച ഫാ. ജോബ് തോമസ്. നിരണം ഭദ്രാസനത്തിൽപ്പെട്ട മേപ്രാൽ കണിയാന്തറ കെ. സി. തോമസ്–അച്ചാമ്മ ദമ്പതികളുടെ ഇളയ മകൻ.

കാലംചെയ്ത തോമ്മാ മാർ ദീവന്നാസിയോസ് മെത്രാപ്പോലിത്താ സ്ഥാപിച്ച പത്തനാപുരം മൗണ്ട് താബോർ ദയറായിൽ 16–ാം വയസിൽ അംഗമായി ചേർന്നു. 1956 മെയ് 24–നു ഗീവർഗീസ് ദ്വിതീയൻ ബാവാ ശെമ്മാശുപട്ടം നൽകി.

തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ 1972 മെയ് 11–നു വൈദീകപട്ടം നൽകി. മേപ്രാൽ സെൻറ് ജോൺസ് സ്കൂൾ, തിരുവനന്തപുരം മാർ ഈവാനിയോസ് കോളജ് എന്നിവിടങ്ങളിൽ പഠിച്ചു. തൃശിനാപ്പള്ളി സെൻറ് ജോസഫ് കോളജിൽനിന്ന് എം. എ. പാസായശേഷം 1969–ൽ പത്തനാപുരം സെൻറ് സ്റ്റീഫൻസ് കോളജിൽ അധ്യാപകനായി. ഇപ്പോൾ ഇംഗ്ളീഷ്‌വകുപ്പു മേധാവിയും വൈസ് പ്രിൻസിപ്പലുമാണ്. 1974 മുതൽ മേപ്രാൽ പള്ളി വികാരിയായി തുടരുന്നു.

## ഫാ. ഡബ്ളിയൂ. എ. ചെറിയാൻ

1946 ജൂലൈ 19–നു ജനിച്ചു. പിതാവ് പുനലൂർ ആററുമണലേൽ വരമ്പത്ത് (ഇംപീരിയൽ) പരേതനായ ഡബ്ള്യു. സി. ഏബ്രഹാം, മാതാവ് പിറവന്തൂർ പണ്ടകശാല കുടുംബാംഗമായ മറിയാമ്മ.

പുനലൂരിൽനിന്നു ഹൈസ്കൂൾ വിദ്യാഭ്യാസത്തിനുശേഷം കൊല്ലം ഫാത്തിമാകോളജിൽ നിന്നു ധനതത്വശാസ്ത്രത്തിൽ ബിരുദമെടുത്തു. തുടർന്നു കോട്ടയം വൈദികസെമിനാരിയിൽനിന്ന് 1973–ൽ ബി. ഡി. ജി. എസ്. ടി. ബിരുദം നേടി. 1974–ൽ വൈദികപട്ടം സ്വീകരിച്ചു. ഇപ്പോൾ കൊല്ലം അരമന മാനേജർ, വൈദികശമ്പളപദ്ധതി സെക്രട്ടറി, കൊല്ലം ഭദ്രാസന ഭവനദാനപദ്ധതി ട്രഷറർ, ശാസ്താംകോട്ട ബാലഭവൻ ഡയറക്ടർ എന്നീ നിലകളിൽ ഫാ. ചെറിയാൻ സേവനമനുഷ്ഠിക്കുന്നു.

## ഫാ. പി. എം. കുര്യാക്കോസ്

ചെങ്ങന്നൂർ ഭദ്രാസനത്തിലെ കോയിപ്രം കൂർത്തമല സെൻറ് മേരീസ് ഇടവകാംഗമായ ഫാ. പി. എം. കുര്യാക്കോസ് പെരുമേത്തുമണ്ണിൽ പി. കെ. മത്തായി അതിരൂർ ഇലവട്ടം ശോശാമ്മ ദമ്പതികളുടെ നാലു മക്കളിൽ മൂത്തമകനാണ്. ജനനം 1936 ജൂലൈ 26. ഹൈസ്കൂൾ വിദ്യാഭ്യാസത്തി

നുശേഷം കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ ചേർന്നു. വൈദികപഠനം കഴിഞ്ഞ് പത്തനംതിട്ട കതോലിക്കേററ് കോളജിൽ ചേർന്ന് എം. എസ്സി. ഡിഗ്രി നേടി. പത്തനാപുരം ട്രെയിനിംഗ് കോളജിൽ നിന്നു ബി. എഡും പാസായി. 1957–ൽ ശെമ്മാശനായി. '64–മാർച്ച് 15–നു വഞ്ചിത്ര പള്ളിയിൽവച്ചു ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്ത വൈദികപട്ടം നൽകി.

അദ്ദേഹം 1970–ൽ കാതോലിക്കേററ് കോളജിൽ അദ്ധ്യാപകനായി ചേർന്നു. '82–'85–ൽ കോട്ടയം ബസേലിയോസ് കോളജിൽ പ്രൊഫസറായിരുന്നു. ഒട്ടധികം പള്ളികളിൽ വികാരിയായിരുന്നിട്ടുണ്ട്. 1958 മുതൽ ബേസിൽ അരമനയിൽ താമസിക്കുന്ന ഫാ. കുര്യാക്കോസ് ദീർഘകാലം ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ സെക്രട്ടറിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഇപ്പോഴ് തോന്ന്യാമല സെൻറ് ജോർജ് പള്ളിവികാരിയായും സേവനമനുഷ്ഠിക്കുന്നു.

## ഫാ. എം. എ. മത്തായി

വാഴൂർ പുളിക്കൽകവല സെൻറ് പീറേറഴ്സ് ഇടവകാംഗമായ ഫാ. എം. എ. മത്തായി 1949 ഫെബ്രുവരി 12–നു ജനിച്ചു. പിതാവ് മററത്തിൽ ചെറിയാൻ അന്ത്രയോസ്, മാതാവ് മറിയാമ്മ. കോട്ടയം സി. എം. എസ്. കോളജിൽനിന്നു ബി. എസ്സി. ബിരുദം നേടി. തുടർന്നു കോട്ടയം ഓർത്തഡോക്സ് വൈദികസെമിനിരിയിൽനിന്നു ജി. എസ്. ടി. യും സെറാമ്പൂർ യൂണിവേഴ്സിററിയിൽ നിന്നു ബി. ഡി. യും റോമിലെ ഗ്രിഗോറിയൻ യൂണിവേഴ്സിററിയുടെ കീഴിലുള്ള ഓറിയൻറൽ ഇൻസ്ററിററ്യൂട്ടിൽനിന്നു മാസ്ററർ ഓഫ് തിയോളജിയും ക്രിസ്റേറാളജിയിൽ പി. എച്ച്. ഡി. യും നേടി. തുടർന്നു സോവിയററ് യൂണിയനിലെ ലെനിൻഗ്രാഡ് തിയളോജിക്കൽ അക്കാദമിയിൽനിന്നു തിയോളജിയിൽ പി. ജി. ഡിപ്ളോമയും നേടി. ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ 1984 മുതൽ ക്രിസ്തുശാസ്ത്രം പഠിപ്പിക്കുന്നു. 1985 മുതൽ സെൻറ് തോമസ് ഓർത്തഡോക്സ് വൈദിക സംഘം ജനറൽ സെക്രട്ടറിയാണ്. സംഘത്തിൻെറ ആഭിമുഖ്യത്തിൽ 1989–ൽ പ്രസിദ്ധപ്പെടുത്തിയ വൈദിക ഡയറക്ടറിയുടെ സൂത്രധാരനാണ് ബ. അച്ചൻ. ബൈബിൾ സൊസൈററി ഓക്സിലറി കമ്മററിയംഗം, ദിവ്യബോധനം സെൻട്രൽ കമ്മിററിയംഗം, വൈദിക സെമിനാരി വാർഡൻ, പുരോഹിതൻ മാസിക മാനേജർ എന്നീ നിലകളിലും പ്രവർത്തിക്കുന്നു. 1976 സെപ്ററംബറിൽ പരിശുദ്ധ ബസേലിയോസ്മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായിൽനിന്നു യൗപ്പതിയാക്കനോ പട്ടവും 1977 സെപ്ററംബറിൽ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിൽനിന്നു പൂർണ ശെമ്മാശുപട്ടവും 1978 ജൂൺ 20–നു പരിശുദ്ധ കാതോലിക്കാബാവായിൽനിന്നു വൈദികപട്ടവും ലഭിച്ചു. ഇപ്പോഴ് കാരാപ്പുഴ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് പള്ളിവികാരിയായും സേവനമനുഷ്ഠിക്കുന്നു.

## ഫാ. ജോർജ് കുര്യൻ

കൊല്ലാട് സെ. പോൾസ് ഇടവകാംഗമാണ്. പുളിയേരിൽ പി. കെ. കുര്യനാണ് പിതാവ്. പത്തനംതിട്ട മാംകൂട്ടത്തിൽ മേരിയാണു മാതാവ്. 1949–ൽ ജനിച്ച ഇദ്ദേഹം കാലിക്കട്ട് യൂണിവേർസിററിയിൽനിന്ന് ബി. ഏ. ബിരുദവും ശ്രീ വെങ്കടേശ്വര സർവകലാശാലയിൽ നിന്ന് എം. എ. യും കോട്ടയം വൈദിക സെമിനാരിയിൽനിന്നും ജി. എസ്. ടി. യും സെറാമ്പൂർ യൂണിവേഴ്സിററിയിൽ നിന്നു ബി. ഡി. യും നേടി. ലണ്ടൻ യൂണിവേഴ്സിററിയിൽനിന്നു പാസ്ററൽ തിയോളജിയിൽ പോസ്ററ് ഗ്രാഡ്വേററ് ഡിപ്ളോമയും കരസ്ഥമാക്കി. 1975–ൽ വൈദികനായി. ലണ്ടനിലെ സെൻറ് ഗ്രീഗോറിയോസ് പള്ളിയിൽ സേവനം അനുഷ്ഠിച്ചിട്ടുള്ള അച്ചൻ അതിനുമുമ്പ് ഏതാനും വർഷം ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം ജനറൽ സെക്രട്ടറിയായിരുന്നു.

—ഠ—

# എക്യുമിനിക്കൽ സൺഡേ ആചരിക്കുക

## സഭാമേലദ്ധ്യക്ഷന്മാർ

കേരളത്തിലെ വിവിധ ക്രൈസ്തവസഭകളെ പ്രതിനിധാനംചെയ്ത് നിലയ്ക്കൽ എക്യുമെനിക്കൽ കമ്മററിയിലെ വൈദികമേലദ്ധ്യക്ഷന്മാർ സംയുക്തമായി പുറപ്പെടുവിക്കുന്ന സർക്കുലർ.

1990 ജനുവരി 28–ാംനു ഞായറാഴ്ച നാം എക്യുമെനിക്കൽ സൺഡേയായി ആചരിക്കുകയാണല്ലൊ. 'നിങ്ങൾ ലോകമെങ്ങും പോയി സർവസൃഷ്ടികളോടും എന്റെ സുവിശേഷം പ്രസംഗിക്കുവിൻ' (മർക്കോ. 16:15) എന്ന് നമ്മുടെ കർത്താവ് ശിഷ്യന്മാർക്കു നൽകിയ ആഹ്വാനമനുസരിച്ച് അപ്പസ്തോലന്മാരിൽ ഒരുവനായ മാർത്തോമ്മാശ്ലീഹാ, ക്ലേശകരമായ യാത്ര ചെയ്ത് ഭാരതത്തിൽ വരുകയും അന്ധകാരാവൃതമായ ജനഹൃദയങ്ങളിൽ സുവിശേഷപ്രഘോഷണം നടത്തി ആത്മീയപ്രകാശം പരത്തുകയും ചെയ്തു. തൽഫലമായി ഉത്ഭവിച്ച ക്രൈസ്തവ സമൂഹം പത്തൊൻപതു ശതസംവത്സരങ്ങൾ പിന്നിട്ടിട്ടും വിശ്വാസം കാത്തുസൂക്ഷിച്ച് നിലനിന്നുവരുന്നത് ദൈവകാരുണ്യം കൊണ്ടുമാത്രമാണെന്ന് മനസിലാക്കി നമുക്ക് സർവേശ്വരന് സ്തോത്രമർപ്പി

# മേല്പട്ടസ്ഥാനാർത്ഥികൾക്ക് ലഭിച്ച വോട്ടുകൾ

മേല്പട്ടസ്ഥാനത്തേയ്ക്ക് തെരഞ്ഞെടുക്കപ്പെടാൻ ഒരു സ്ഥാനാർത്ഥിക്ക് വൈദികരുടെയും അത്മായരുടെയും പ്രത്യേകം പ്രത്യേകം 50 ശതമാനത്തിൽ കുറയാതെ വോട്ട് ലഭിച്ചിരിക്കേണ്ടതാണ്. ഇത് കാതോലിക്കായുടെയും ട്രസ്ററിമാരുടെയും തെരഞ്ഞെടുപ്പിനും ബാധകമാണ്. പത്തനംതിട്ട അസോസിയേഷനിൽ പങ്കെടുത്തവരുടെ ഹാജർ അനുസരിച്ച് വൈദികരുടെ 276–ഉം അത്മായരുടെ 768 വോട്ടുകളും വിജയത്തിന് ആവശ്യമാണ്. വിജയിച്ച അഞ്ചു വൈദികരിൽ ഏററവും കൂടുതൽ വോട്ടു ലഭിച്ചത് പഴയസെമിനാരി പ്രൊഫസറും ബഹുഭാഷാ പണ്ഡിതനുമായ റവ. ഡോ. എം. ഏ. മത്തായിക്കായിരുന്നു; പരാജയപ്പെട്ട സ്ഥാനാർത്ഥികളിൽ ഏററവും കൂടുതൽ വോട്ട് ലഭിച്ചത് മൈലപ്ര സെ. കുര്യാക്കോസ് ദയറായിലെ വെരി. റവ. ക്രിസ്ററഫോറസ് റമ്പാനും.

| സ്ഥാനാർത്ഥി | കിട്ടിയ വോട്ടുകൾ | |
|---|---|---|
| | വൈദികർ | അത്മായർ |
| ഫാ. പി. എം. കുര്യാക്കോസ് | 377 | 1037 |
| ഫാ. ജോബ് തോമസ് | 329 | 1061 |
| ഫാ. ഡബ്ള്യു. ഏ. ചെറിയാൻ | 335 | 1137 |
| ഫാ. എം. ഏ. മത്തായി | 440 | 1110 |
| ഫാ. ജോർജ് കുരുൻ | 384 | 1026 |
| വെ. റവ. ക്രിസ്ററഫോറസ് റമ്പാൻ | 222 | 723 |
| ഫാ. എം. കെ. തോമസ് (അമേരിക്കാ) | 103 | 338 |
| ഫാ. കെ. വി. ഗീവറുഗീസ് | 48 | 268 |

551 വൈദികരും 1535 അത്മായരുമാണ് അസോസ്യേഷന്റെ 23–ാമതു യോഗത്തിൽ സംബന്ധിച്ചിരുന്നത്.

(ഏ. പി. ഐ.)

ക്കാം. മാർത്തോമ്മാശ്ളീഹായുടെ പ്രേഷിതഫല മായുണ്ടായ ഏഴുപള്ളികളിൽ ഒന്നായ നിലയ്ക്കൽ പള്ളി പുനരുദ്ധരിച്ച്, കേരളത്തിലെ അഞ്ചു പ്രമുഖ ക്രൈസ്തവസഭകൾ അവിടെ ഏകോപിച്ച് സമ്മേളിക്കുകയും, ആരാധന നടത്തുകയും പള്ളി സംരക്ഷിക്കുകയും ചെയ്തുവരുന്നുവെന്ന വസ്തുത നിങ്ങൾ ഗ്രഹിച്ചിരിക്കുമല്ലോ. നമ്മുടെ സഭകൾ തമ്മിലുള്ള ഐക്യം ദൃഢതരമാക്കുന്നതിനും അങ്ങനെ ദൈവനാമം മഹത്വപ്പെടുന്നതിനും വേണ്ടി നിലയ്ക്കൽ കേന്ദ്രമാക്കി നാം പ്രാർത്ഥനാപൂർവം ചിലതെല്ലാം ചെയ്തുവരുന്നുണ്ട്.

ഈ വർഷം ജനുവരി 28–ാം തീയതിയാണ് നാം എക്യുമെനിക്കൽ സൺഡേ, അഥവാ നിലയ്ക്കൽ ദിനമായി ആചരിക്കുന്നത്. ഭാരതത്തിലെ പ്രത്യേകിച്ച്, കേരളത്തിലെ ക്രൈസ്തവസഭ നൂററാണ്ടുകളോളം ഒന്നായി നിലനിന്നിരുന്നുവെങ്കിലും കാലാന്തരത്തിൽ പല സഭകളായി ഭിന്നിച്ചിരിക്കുകയാണ്. എങ്കിലും നാമെല്ലാവരും മാർത്തോമ്മായുടെ പൈതൃകം അവകാശപ്പെടുകയും അതിൽ അഭിമാനിക്കുകയും ചെയ്തുവരുന്നുവെന്നത് അഭികാമ്യമാണ്. അത് വിശ്വാസികളുടെയിടയിൽ ഇപ്പോൾ സംജാതമായിരിക്കുന്ന ഏകതാഭിലാഷത്തെ സാക്ഷാത്ക്കരിക്കുന്നതിനും സൗഹാർദ്ദപരമായ കൂട്ടായ പ്രവർത്തനങ്ങൾക്കും സഹായകമാണ്.

നമ്മുടെ ദിവ്യരക്ഷകന് നാം ഏകമനസോടെ കാണപ്പെടുന്നതിന്, പരിശുദ്ധാത്മാവിന്റെ വ്യാപാരം നമ്മിലുണ്ടാകുവാൻ പ്രാർത്ഥിക്കാം, പ്രവർത്തിക്കാം. 'അന്തഛിദ്രമുള്ള ഏതു രാജ്യവും നശിച്ചുപോകും. അന്തഛിദ്രമുള്ള ഭവനമോ നഗരമോ നിലനിൽക്കില്ല' (മത്തായി 12:15). എന്ന് നമ്മുടെ കർത്താവു–പറഞ്ഞത് നാം മനസിലാക്കേണ്ടിയിരിക്കുന്നു. ക്രൈസ്തവവിശ്വാസത്തിന് കോട്ടം വരുത്താനോ, ഇല്ലായ്മ ചെയ്യാനോ ഉള്ള ശ്രമങ്ങൾ പല സംഘടിത സംഘങ്ങളിൽ നിന്നും ഉണ്ടായിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ നാം നമ്മുടെ രക്ഷകനിൽ ആശ്രയിച്ച് ഒന്നായി നീങ്ങേണ്ടത് ആവശ്യമാണ്. പശ്ചിമേഷ്യയിൽ പ്രത്യേകിച്ച് ലെബനോനിൽ സഭയ്ക്കുണ്ടായിക്കൊണ്ടിരിക്കുന്ന ദുരിതങ്ങൾ ഇവിടെയും മറെറാരു വിധത്തിൽ സംഭവിക്കാതിരിക്കുവാൻ നാം ജാഗരൂകരായിരിക്കണം.

കഴിഞ്ഞ ജൂൺമാസത്തിൽ കേരളത്തിലെ വിവിധ ക്രൈസ്തവസഭകളുടെ പ്രതിനിധികൾ ചേർന്ന ഒരു എക്യുമെനിക്കൽ സംഘം പാശ്ചാത്യപര്യടനം നടത്തി. റോമിൽ പരിശുദ്ധ മാർപ്പാപ്പായെ കാണുന്നതിനും ജനീവായിൽ അഖിലലോകസഭാ കൗൺസിൽ കേന്ദ്രം സന്ദർശിക്കുന്നതിനും അവർക്ക് അവസരം ലഭിച്ചു. യാത്രാവേളയിൽ ഊഷ്മളവും ഹൃദ്യവുമായ സ്വീകരണമാണ് അവർക്കു ലഭിച്ചത്. നിലയ്ക്കൽ എക്യുമെനിയ്ക്കൽ കേന്ദ്രത്തെ സംബന്ധിച്ച് ഉന്നത പാശ്ചാത്യസഭാദ്ധ്യക്ഷന്മാർക്ക് വളരെ മതിപ്പാണുണ്ടായതെന്ന വസ്തുത നമുക്ക് അഭിമാനപൂർവം സ്മരിക്കാം.

നിലയ്ക്കൽ പള്ളിയോടനുബന്ധിച്ച് ഒരു വൈദികമന്ദിരത്തിന്റെ പണി ആരംഭിച്ചിട്ടുണ്ട്. അതിലേയ്ക്കായി ഈ വർഷത്തെ എക്യുമെനിക്കൽ ദിനത്തോടനുബന്ധിച്ച് പ്രത്യേക കവർപിരിവുണ്ടായിരിക്കും. നിങ്ങൾ ഉദാരമായ സംഭാവനകൾ നൽകി സഹായിക്കണമെന്ന് താല്പര്യപ്പെടുന്നു.

'നിങ്ങൾ സ്നേഹപൂർവം അന്യോന്യം സഹിഷ്ണതയോടെ വർത്തിക്കുവിൻ. ഒരു കർത്താവും ഒരു വിശ്വാസവും ഒരു ജ്ഞാനസ്നാനവുമേയുള്ളു' (എഫേ. 4:2–5). 'നമുക്ക് അർത്ഥശൂന്യമായ വാഗ്വാദങ്ങളിലും വംശാവലികളെക്കുറിച്ചുള്ള ചർച്ചകളിലും കലഹങ്ങളിലും, നിയമത്തെക്കുറിച്ചുള്ള തർക്കങ്ങളിലും, നിന്നൊഴിഞ്ഞുമാറി' (തീത്തോസ് 3:9) ഒററക്കെട്ടായി സഭൈക്യത്തിനു വേണ്ടി പ്രാർത്ഥിക്കാം, പ്രവർത്തിക്കാം.

1989 ജനുവരിയിലും സഭൈക്യവാരത്തിന്റെ ഭാഗമായി നിലയ്ക്കൽ എക്യുമെനിയ്ക്കൽ കമ്മററിയുടെ ആഭിമുഖ്യത്തിൽ വൈദികമേലദ്ധ്യക്ഷന്മാർ പങ്കെടുത്ത കൺവെൻഷനും എക്യുമെനിക്കൽ ശുശ്രൂഷയും മററുമുണ്ടായിരുന്നു. എന്നാൽ ഈ മാർഗ്ഗത്തിലൂടെയുള്ള നമ്മുടെ പ്രവർത്തനങ്ങൾ കൂടുതൽ കാര്യക്ഷമമാക്കേണ്ടതണ്ട്. നാം ഉണർന്ന് ശക്തിയോടെ പ്രാർത്ഥനാനിരതരായി യത്നിക്കണം. ദൈവരാജ്യം സമീപമാണെന്ന ചിന്ത നമ്മെ വിട്ടകന്നുപോയതുപോലെ തോന്നാൻ ഇടയാകരുത്. നമ്മുടെ അലസമനോഭാവം ദർശിക്കുമ്പോൾ അപ്രകാരം ശങ്കിച്ചുപോകും. 1990 ജനുവരി 28–ാം തീയതി നിലയ്ക്കൽ പള്ളിയിൽ വെച്ചു നടക്കുന്ന എക്യുമെനിയ്ക്കൽ ശുശ്രൂഷയിലും മററു കർമ്മങ്ങളിലും പങ്കെടുത്ത് പ്രാർത്ഥിക്കുകയും സഭൈക്യപ്രസ്ഥാനത്തെ ശക്തിപ്പെടുത്തുവാൻ പരിശ്രമിക്കുകയുയും ചെയ്യണമെന്ന് അഭ്യർത്ഥിക്കുന്നു.

നമ്മുടെ കർത്താവീശോമ്ശിഹായുടെ കൃപയും പിതാവായ ദൈവത്തിന്റെ സ്നേഹവും പരിശുദ്ധാത്മാവിന്റെ സഹവാസവും നിങ്ങൾ എല്ലാവരോടുംകൂടി ഉണ്ടായിരിക്കട്ടെ!

കർത്താവിൽ സ്നേഹപൂർവം,

**വൈദീകമേലദ്ധ്യക്ഷന്മാർ**

കോട്ടയം
26–12–1989

നിലയ്ക്കൽ സെൻറ് തോമസ്
എക്യുമെനിക്കൽ കമ്മററി

# ചരമരജതജൂബിലി



റവ. ഫാ. എൻ. ജി. കുര്യൻ

മലങ്കര ഓർത്തഡോക്സ് സഭയിൽ കൂദാശ അച്ചൻ എന്ന അപരനാമത്തിൽ അറിയപ്പെട്ടിരുന്ന എൻ. ജി. കുര്യനച്ചന്റെ 25–ാമതു ചരമവാർഷികം മാവേലിക്കര നാടാവള്ളിൽ കുടുംബയോഗത്തിന്റെ ആഭിമുഖ്യത്തിൽ 26–12–1989 ചൊവ്വാഴ്ച നടത്തി. മാവേലിക്കര പുതിയകാവ് പള്ളിയിൽ അന്നേദിവസം രാവിലെ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബാന അർപ്പിക്കുകയും, സെമിത്തേരിയിൽ ധൂപപ്രാർത്ഥന നടത്തുകയും ചെയ്തു. തുടർന്നുള്ള അനുസ്മരണയോഗത്തിൽ അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി, മൈലപ്ര ദയറായിലെ അപ്രേം റമ്പാച്ചൻ, പുതിയകാവ് പള്ളി വികാരി വൈദ്യൻ അച്ചൻ, മി. പി. കെ. കുര്യൻ പടിഞ്ഞാറത്തലയ്ക്കൽ, നാടാവള്ളിൽ കുടുംബാംഗം സിസ്റ്റർ ഏലിശബേത്ത് എന്നിവർ പ്രസംഗിച്ചു.

മാവേലിക്കര നാടാവള്ളിൽ ഗീവർഗീസിന്റെയും, കോയിക്കൽ കണ്ടത്തിൽ (വള്ളംകുളം) മറിയാമ്മയുടേയും മകനായി 1894 ഫെബ്രു. 27–ാം തീയതി അച്ചൻ ഭൂജാതനായി. മാതാപിതാക്കൾ തന്നെ ദൈവഭയത്തിലും, സഭാവിശ്വാസത്തിലും, പ്രത്യേക ശിക്ഷണത്തിലും വളർത്തിയതിനെകുറിച്ച് അദ്ദേഹം പല സന്ദർഭങ്ങളിലും അനുസ്മരിച്ചിട്ടുണ്ട്.

സെറാംമ്പൂർ കോളജിൽനിന്നു ബി. ഡി. ബിരുദവും, കൽക്കട്ടാ യൂണിവേർസിററിയിൽനിന്നു ഇംഗ്ലീഷ്, സാഹിത്യത്തിൽ എം. എ. ബിരുദവും അച്ചൻ നേടി. ഇംഗ്ളണ്ടിൽ ലണ്ടനിലെ കിംങ്ങ്സ് കോളേജിലും അദ്ദേഹം ഉപരിപഠനം നടത്തി. 1948 മേയിൽ പ.ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയിൽനിന്ന് പരുമല പള്ളിയിൽവച്ച് കശ്ശീശാപട്ടം സ്വീകരിച്ചു.

പത്തനംതിട്ട കാതോലിക്കേററ് ഹൈസ്ക്കൂൾ, ഓതറ മർത്തമറിയം മന്ദിരവും, സെൻറ് മേരീസ് സ്ക്കൂളും അച്ചന്റെ നേതൃത്വത്തിലാണ് കൈവന്നിട്ടുള്ളത്. കടമ്പനാട് നസറേത്ത് കോൺവൻറ് ഉണ്ടാകുന്നതിന് കാരണഭൂതൻ അച്ചനാണെന്നുള്ളത് തർക്കമററ സംഗതിയാണ്. മലങ്കരസഭയിൽ മർത്തമറിയം സമാജം ഉടലെടുക്കുന്നതിനും അച്ചൻ മുൻകൈയെടുത്ത് പ്രവർത്തിച്ചിട്ടുണ്ട്.

കോട്ടയം എം. ഡി. സിമ്മനാരി സ്ക്കൂൾ ടീച്ചർ & ബോർഡിങ്ങ് മാസ്ററർ, തിരുമൂലപുരം, ബാലികാമഠം ഹൈസ്ക്കൂൾ അദ്ധ്യാപകൻ, പത്തനംതിട്ട കാതോലിക്കേററ് ഹൈസ്ക്കൂളിലെ ആദ്യത്തെ ഹെഡ്മാസ്ററർ, ഓതറ സെൻറ് മേരീസ് സ്ക്കൂൾ മാനേജർ, വെണ്ണിക്കുളം സെൻറ് കുര്യാക്കോസ് ഹൈസ്ക്കൂൾ ഹെഡ്മാസ്ററർ, ഓതറ മർത്തമറിയം മന്ദിരം ചാപ്പൽ ചാപ്ളെയിൻ എന്നീ തുറകളിൽ അച്ചൻ നിസ്വാർത്ഥവും നിസ്തുലവുമായ സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

ഓർത്തഡോക്സ് വിശ്വാസപണ്ഡിതനായിരുന്ന അച്ചന്റെ പ്രസംഗങ്ങളും, ധ്യാനയോഗങ്ങളും വളരെ പ്രസിദ്ധങ്ങളായിരുന്നു. സഭയും കൂദാശകളും എന്നതായിരുന്നു അദ്ദേഹത്തിന്റെ പ്രധാന വിഷയം. തന്മൂലമാണ് 'കൂദാശ അച്ചൻ' എന്ന അപരനാമം അദ്ദേഹത്തിനു ലഭിച്ചത്. നോമ്പ്, നമസ്ക്കാരം, ജാഗരണം, കുമ്പിടീൽ എന്നിവ എത്രകണ്ട് ശ്രദ്ധപൂർവ്വം അനുഷ്ഠിക്കേണ്ടതാണെന്ന് അച്ചൻ പ്രായോഗികമായി കാണിച്ചുതന്നിട്ടുണ്ട്.

നാടാവള്ളിൽ കുടുംബയോഗം തുടങ്ങിയതും ഇന്നത്തെ നിലയിൽ വളർത്തിക്കൊണ്ടുവന്നതും അച്ചന്റെ നേതൃത്വത്തിന്റെ നേട്ടമാണ്. നാടാവള്ളിൽ കുടുംബത്തിന്റെ കെടാവിളക്കായി പ്രശോഭിക്കുന്ന അച്ചനെ കുടുംബാംഗങ്ങൾ ആദരവോടെ സ്മരിക്കുന്നു. (advt,)

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഡീ. എം. സി. ചെറിയാൻ

പാഠം 8
സുവിശേഷം
വിജയിയുടെ പേരും വിലാസവും

പേര്: ഏലമ്മ ഇടിക്കുള
വിലാസം: പനങ്കാവിൽ
കവടിയാർ
ഭദ്രാസനം: തിരുവനന്തപുരം
രജി: നമ്പർ. 3773

പാഠം 11
സുവിശേഷം
അപേക്ഷാഫോറം

പേര്.......................................
വിലാസം.......................................
ഭദ്രാസനം.......................................
രജി. നമ്പർ: ... ...........

## പാഠം 8 ഉത്തരം

1. ശീമോൻ അന്ത്രയോസ്
യാക്കോബ്. യോഹന്നാൻ 10: 2
2. യാക്കോബ്. യോഹന്നാൻ. സെബദി
ബർത്തലോമായി. ത്ലോമായി
യാക്കോബ്. അല്ലായി. 10: 2,3
3. ഇസ്ക്കറിയോത്താ യൂദാ, 14. കെറിയോത്ത്. (ഇസ്—മനുഷ്യൻ,) കെറിയോത്തിൽനിന്നുള്ള മനുഷ്യൻ) കെറിയോത്ത് യഹൂദയുടെ തെക്കു ഭാഗത്തുള്ള ഒരു പട്ടണം)
4. ചുങ്കക്കാരൻ മത്തായി. 10:3
5. ശിമോൻ
അന്ത്രയോസ് യോന.
യാക്കോബ്
യോഹന്നാൻ സെബദി.
യാക്കോബ്. അല്ലായി.
ബർത്തലോമാ— 1 ത്ലോമ
6. സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു. 10:7
7. ശമര്യ. 10: 5
8. അവസാനത്തോളം സഹിച്ചു നില്ക്കണം: 10:22
9. അവൻെറ വീട്ടുകാർ. 10:36
10. കർത്താവിനേക്കാൾ അധികം അപ്പനേയോ അമ്മയേയോ പ്രിയപ്പെടുന്നവർ.
കർത്താവിനേക്കാൾ അധികം മകനേയോ, മകളേയോ പ്രിയപ്പെടുന്നവർ
തൻെറ ക്രൂശെടുത്തു തന്നെ അനുഗമിക്കാത്തവർ 110: 37, 38
11. ശിഷ്യരെ കൈക്കൊള്ളാത്ത പട്ടണം. 10:15
സുവിശേഷം അറിയിക്കുന്നത്. 10:23
കരുണ പ്രവർത്തിയുടെ പ്രതിഫലം. 10:42
12. പ്രവാചകനിലും മികച്ചവൻ. 11: 9
13. യോഹന്നാൻ 11:10
14. യോഹന്നാൻ സ്നാപകൻ. 11:11
15. യോഹന്നാൻ സ്നാപകൻ. 11:14
16. കോരസീൻ, ബേത്ത്സയിദ 11:21
കഫർന്നഹൂം 11:23
17. ജ്ഞാനികൾക്കും വിവേകികൾക്കും മറച്ചത് ശിശുക്കൾക്കു വെളിപ്പെടുത്തിയതിനാൽ 11: 25
18. ആത്മാവിനുനേരയുള്ള ദൂഷണം. 12:21
19. മനുഷ്യപുത്രൻ. 12:31
20. യോന. 12: 41, ശലോമോൻ (12:42)
[എന്തിനേക്കാൾ— ദേവാലയം. 12:6]

## ശരിയായി ഉത്തരം അയച്ചുതന്നവർ

1. ഏലമ്മ ഇടിക്കുള.
2. സാറാമ്മ തോമസ്. മലാട്.
3. മോളി മാത്യൂസ്. നാരങ്ങാനം
4. ഷേർളി മാത്യു. പാലീയേക്കര.
5. പി. സി. ചെറിയാൻ. കോയിപ്രം.
6. ഏ. പുന്നൂസ്. ഗുജറാത്ത്.
7. കുഞ്ഞമ്മ ചാക്കോ കൂരോപ്പട.
8. രാജു പി. വറുഗീസ് ഒുൻഗ്രാ.
9. സാബു ജോർജ്. കടമ്മനിട്ട.
10. തങ്കമ്മ ഏബ്രഹാം കോടുകുളഞ്ഞി.
11. ഷിബു മാത്യു. മുണ്ടൻകാവ്.
12. റി. ജെ. സ്കറിയ. തുമ്പമൺ..

13. മോളിക്കുട്ടി എബ്രഹാം. പാത്താമുട്ടം.
14. ജോർജു ഫിലിപ്പ്. അരിപ്പറമ്പ്.
15. ഡെയ്സി സഖറിയ അസർനാഥ്.
16. ഏലിയാമ്മ പൗലോസ്. ചെല്ലക്കോട്
17. ഏലിസബേത്ത് സൈമൺ. തലശ്ശേരി.
18. റിനി അലക്സ്. കവിയൂർ.
19. ഷേമ മാത്യു. പുതുപ്പള്ളി.
20. ജോർജു പി. മാത്യു കല്ലിശ്ശേരി.
21. പി. വി. അച്ചാമ്മ മഞ്ഞപ്ര.
22. ജിജി മത്തായി ചെങ്ങമനാട്
23. ജോൺ കെ. എസ്. പാറോട്ടുകോണം
24. റെനി സൂസൻ പോറം. ചെറുകോൽ
25. രജി. നമ്പർ. 7737.
26. ലൗവ്‌ലി വറുഗ്ഗീസ് മുണ്ടൻകാവ്.
27. ജോയ്സ് തോട്ടയ്ക്കാട്
28. തോമസ് വർഗ്ഗീസ്. കൊടുമൺ.
29. സൂസൻ പൊന്താലയം.
30. സാലമ്മ വറുഗീസ് ചക്കുപള്ളം.
31. മേരി സി. പനയ്ക്കൽ. കുന്നംകളം.
32. സൂസൻ ജോർജ്. ചെങ്ങമനാട്.
33. റേച്ചൽ ചാക്കോ. ആനിക്കാട്.
34. കെ. സി. തോമസ്. കൊററംമ്പള്ളി.
35. ശോശാമ്മ തോമസ് കിടങ്ങന്നൂർ.
36. ഡോ. ഏലിയാമ്മ ഐസക്. പുത്തൂർ.
37. ജോർജു മുതലാളി. കൊച്ചി.
38. മറിയാമ്മ വറുഗീസ് ആനിക്കാട്.
39. സാറാമ്മ മാത്യു മാക്കാംകുന്ന്
40. പൊന്നമ്മ തോമസ്. അഹമ്മദബാദ്
41. മേരി ജോർജ്. പെരുമ്പടണ്ണ
42. പൊന്നമ്മ മാത്യു പുൽപ്പള്ളി.
43. തങ്കമ്മ സഖറിയ ആറാട്ടുപുഴ.
44. ചെറിയാൻ വറുഗീസ്. ഏലപ്പാറ.
45. എ. റി. ഗീവറുഗീസ് കല്ലട
46. ഏലിയാമ്മ വറുഗീസ്. വാഴൂർ
47. റീനാ ശമുവേൽ ചെങ്ങമനാട്.
48, ലീലാമ്മ ജേക്കബ് പുന്നവേലി

പാഠം 8—ൻെറ ഉത്തരം വിജയികളുടെ പേരും വിലാസവും ശരിയായി ഉത്തരം അയച്ചുതരുന്നവരുടെ പേരും മുകളിൽ ചേർക്കുന്നു.

ചോദ്യത്തിൻെറ നിലവാരം കുറയാതിരിക്കുവാൻ ശ്രമിക്കുന്നു. അല്പം ചിന്തിച്ചാൽ അവയുടെ ഉത്തരവും ലഭിക്കും പാഠഭാഗവുമായി ബന്ധപ്പെട്ട ചോദ്യങ്ങളും കൊടുക്കുന്നു. പ്രധാനമായും പാഠഭാഗത്തുനിന്നുള്ള ചോദ്യമായിരിക്കും. മററു സുവിശേഷങ്ങളിൽ വിഭിന്ന ഉത്തരം കാണാം എങ്കിലും പാഠഭാഗത്തുള്ള ഉത്തരത്തിനാണ് പ്രധാനം.

ഉത്തരം അയയ്ക്കുന്നതിനോടൊപ്പം പലരും പ്രാർത്ഥിക്കണം എന്ന് എഴുതാറുണ്ട് പുതിയ വർഷത്തിൽ പുതിയ ഒരു പ്രാർത്ഥനാ വലയം കൂടെ ആരംഭിക്കാം. മാസിക കിട്ടി അടുത്ത മാസിക ലഭിക്കുന്നതുവരെ, മാസികയിൽ വിജയികളായി പേരുവരുന്ന എല്ലാവരെയും ഓർത്തു പ്രാർത്ഥിക്കുക. എല്ലാവരും ഒരേ സമയത്ത് ഓരേ ലക്ഷ്യത്തോടുകൂടെ പ്രാർത്ഥിച്ചാൽ അതിൻെറ ഫലം എത്രവലുതായിരിക്കും. കഴിയുമെങ്കിൽ ദിവസവും രാത്രി 10 മണിക്ക് മാസികയിൽ പേരുള്ള എല്ലാവരേയും പ്രാർത്ഥനയിൽ ഓർക്കുവാൻ ശ്രമിക്കുക. കൂട്ടത്തിൽ ചോദ്യകർത്തിവിനെയും മറക്കില്ല എന്ന് കരുതുന്നു. ബൈബിൾപഠനത്തിൻെറ വിജയത്തിനും മാസികയുടെ വിജയത്തിനും സഭയ്ക്ക് അനുഗ്രഹത്തിനുമായി പ്രാർത്ഥിക്കുക. പ്രാർത്നയിൽ പങ്കുചേരുവാൻ അനേകർ വരും തീർച്ച.

## പാഠം 11

1. ആകാശത്തിൽ നിന്നു അടയാളം ചോദിച്ചവർ
2. ചുവന്ന ആകാശം എന്തിൻെറ അടയാളമാണ്
3. അടയാളം തിരയുന്ന തലമുറയ്ക്കു കിട്ടുന്ന അടയാളം എന്ത്
4. എത്ര അപ്പത്തിൻെറ ബാക്കിയാണ് വട്ടിയിൽ എടുത്തത്.
5. മനുഷ്യപുത്രനേക്കുറിച്ച് ശിഷ്യരോടു ചോദിച്ച ആദ്യചോദ്യം.
6. തന്നേക്കുറിച്ച് ശിഷ്യരോടുചോദിച്ച ആദ്യ ചോദ്യം.
7. ശീമോൻെറ പിതാവിൻെറ പേര്.
8. പാതാളഗോപുരങ്ങൾ ജയിക്കാത്ത ഏക സംഗതി
9. ശിഷ്യന്മാരോട് തന്നേക്കുറിച്ച് അരുതേ എന്നു പറഞ്ഞ ആദ്യ സംഗതി.
10. ദൈവത്തിൻേറതല്ലാതെ മനുഷ്യരുടേതു കരുതുന്നവർക്കു കർത്താവുകൊടുത്ത പേര്.
11. കർത്താവിൻെറ പിന്നാലെ ചെല്ലുവാൽ എന്തെല്ലാം ചെയ്യണം
12. ഉയർന്ന മലയിൽ കർത്താവിനോടുകൂടെ പോയവർ.
13. രൂപാന്തിരപ്പെട്ട കർത്താവിനു വന്ന മാററം.
14. മലയിലെ അതിഥികൾ.
15. ഏററവും ഭയപ്പെട്ട് ഏററവും ദു:ഖിച്ചവർ.
16. സകലവും യഥാസ്ഥാനത്താക്കുന്നവൻ.
17. ഈ ജാതി ഒഴിഞ്ഞുപോകാൻ എന്തുവേണം.
18. സ്ളീബാനമസ്ക്കാരം മൂന്നാം മണിയുടെ പ്രാർത്ഥനയിൽ വേദവിപരീതികൾക്കെതിരെ സഭകൊടുക്കുന്ന മൂന്നു രൂപങ്ങൾ.
19. ആദ്യം കിട്ടുന്ന മീനിൻെറ സംഭാവന എന്ത്.
20. യേശുവിനുവേണ്ടി കരം കൊടുത്തതാര്.

പാഠം 11—ൻെറ ഉത്തരം മാസിക കിട്ടി അടുത്ത മാസം 25—നകം ബൈബിൾ പഠനം പാഠം 11 C/o Dn. M. C. CHERIAN ORTHODOX Student Centre, Trivandrum 695001. എന്ന വിലാസത്തിൽ അയയ്ക്കുക.

—o—

# സഭാ വാർത്തകൾ

## സണ്ടേസ്ക്കൂൾ വാർത്തകൾ

**കുന്നംകുളം:** മെയിൻറോഡ് സെൻറ് ഗ്രീഗോറിയോസ് സണ്ടേസ്ക്കൂളിൽ ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനി 89 ഡിസംബർ 15–ാം തീയതി രാവിലെ 10–ന് ഉത്ഘാടനംചെയ്ത ഭദ്രാസന അദ്ധ്യാപക ട്രെയിനിംഗ് ക്യാമ്പ് ഡിസം. 17–ാം തീയതി വൈകിട്ട് 4. 30–ന് സമാപിച്ചു.

ഫാ. അബ്രഹാം സി. വി., ഫാ. ജോസ് പുലിക്കോട്ടിൽ, ഫാ. ഡോ. എം. മത്തായി, ഫാ. സ്ററീഫൻ ഒ. ഐ. സി., ഫാ. ഗീവർഗീസ് കൊള്ളന്നൂർ, ഫാ. ജോസഫ് തോലത്ത്, ഡീക്കൻ സണ്ണി ചാക്കോ, പ്രൊഫ. കെ. കെ. അബ്രഹാം, ഡോ. മേരി കുറിയാക്കോസ്, റിട്ട. ഡി. ഡി. കുഞ്ഞാത്തിരി പി. സി. എന്നിവർ നേതൃത്വം നൽകിയ ക്യാമ്പിന്റെ സമാപനസമ്മേളനത്തിൽ ഫാ. ജോസഫ് പുലിക്കോട്ടിൽ ആദ്ധ്യക്ഷം വഹിച്ചു. ഫാ. ജോസ് പി. എം., ഫാ. ജോർജ് കെ. ജെ., ഫാ. ജോർജ് സി. ഐ., ഡീക്കൻ ഓ. പി. വർഗീസ്, പ്രൊഫ. കെ. എം. കുറിയാക്കോസ്, കെ. സി. കുറിയാക്കോസ് എന്നിവർ പ്രസംഗിച്ചു. ഭദ്രാസന ഡയറക്ടർ ശ്രീ. പി. വി. ജോബ് സ്വാഗതവും അദ്ധ്യാപകപ്രതിനിധി സി. വി. ഉല്ലാസ് കൃതജ്ഞതയും രേഖപ്പെടുത്തി.

**പുത്തൻകാവ്:** ചെങ്ങന്നൂർ ഭദ്രാസന സണ്ടേസ്ക്കൂൾ അദ്ധ്യാപക പരിശീലന ക്ലാസ് വെരി. റവ. സി. വി. ജോർജ് കോർ എപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ പുത്തൻകാവ് ഹൈസ്ക്കൂൾ ഓഡിറേറാറിയത്തിൽ കൂടി. യോഗത്തിൽവച്ച് സഭാസെക്രട്ടറി പോൾ മത്തായി ഉദ്ഘാടനം ചെയ്തു. സി. യു. മാത്യു, കെ. ഈ. എബ്രഹാം എന്നിവർ പ്രസംഗിച്ചു.

ഫാ. എം. എ. മത്തായി. ഫാ. മാത്യു വൈദ്യൻ, ഫാ. മാത്യു കോശി, ഫാ. എം. സി. തോമസ്, ററി. വി. കുര്യൻ എന്നിവർ ക്ളാസുകൾ എടുത്തു.

സമാപനസമ്മേളനം അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. വന്ദ്യദിവ്യശ്രീ. തേയോഫോറസ് റമ്പാൻ ആദ്ധ്യക്ഷം വഹിച്ചു. പ്രൊഫ. എബ്രഹാം തലവടി, പ്രൊഫ. സൂസൻ എബ്രഹാം എന്നിവർ പ്രസംഗിച്ചു.

ഭദ്രാസനപ്രതിനിധി പി. സി. ജോസഫ് സ്വാഗതവും ഭദ്രാസന ഡയറക്ടർ ററി. ജോൺ മാത്യു കൃതജ്ഞതയും പറഞ്ഞു.



സണ്ടേസ്ക്കൂൾ സെൻട്രൽ സോണിൽ സംഗീതത്തിന് (Jr.) രണ്ടാം സ്ഥാനം നേടിയ കൊല്ലംട് സെ. പോൾസ് സണ്ടേസ്ക്കൂൾ വിദ്യാർത്ഥി രേണു മാണി



പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ ചരമരജതജൂബിലിയോട് അനുബന്ധിച്ച് പൗരസ്ത്യ സണ്ടേസ്ക്കൂൾ അസോസിയേഷന്റെ ആഭിമുഖ്യത്തിൽ നടത്തിയ ഉപന്യാസമത്സരത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ സൂസൻ ജോർജ്. പന്തളം അറത്തിൽ സെൻറ് ജോർജ് ഇടവകാംഗമായ സൂസൻ ജോർജ് സണ്ടേസ്ക്കൂൾ സൗത്ത് സോൺ പ്രസംഗമത്സരത്തിനും ഒന്നാം സ്ഥാനം കരസ്ഥമാക്കി.

**ചെങ്ങന്നൂർ:** ഇടവങ്കാടു ഡിസ്ട്രി ക്ററിലെ സൺഡേസ്കൂൾ അദ്ധ്യാപകരുടെ ഏകദിന സമ്മേളനം പെരിങ്ങിലിപ്പുറം സെ. ജോർജ് പള്ളിയിൽവച്ച് ഫാ. എം. ഏ. അലക്സാണ്ടറുടെ അദ്ധ്യക്ഷതയിൽ നടത്തി. ററി. ജോൺ മാത്യു (ഭദ്രാസന ഡയറക്ടർ), സി. യു. മാത്യു (സെക്രട്ടറി), അഡ്വ. പി. ഇ. വർക്കി, പി. സി. ജോസഫ് (ഡി. ഇൻസ്പെക്ടർ) കെ. ജി. തോമസ്, എം. ഇ. മത്തായി, മാത്യു എം. തോമസ് എന്നിവർ ക്ലാസുകൾ എടുത്തു.

മത്സരപ്പരീക്ഷയിലും സഹപാഠ്യമത്സരങ്ങളിലും വിജയിച്ചവർക്കുള്ള സമ്മാനങ്ങളും ഷീൽഡുകളും യോഗത്തിൽ വിതരണം ചെയ്തു. സൺഡേസ്കൂൾ ജൂബിലി സംബന്ധിച്ചുള്ള കൂപ്പണുകളും വിതരണം ചെയ്തു.

## വാർഷികം

ആർത്താററ്ജില്ലാ സണ്ടേസ്കൂൾ ഏകദിന സമ്മേളനവും വാർഷികവും കുന്നംകുളം മെയിൻ റോഡ് സെൻറ് ഗ്രീഗോറിയോസ് സണ്ടേസ്ക്കൂളിൽ നടത്തി. വി. കുർബാനയ്ക്കുശേഷം ഫാ. ജോസഫ് തോലത്ത് ആദ്ധ്യക്ഷം വഹിച്ച സമ്മേളനം യുവജനപ്രസ്ഥാനം സെക്രട്ടറി ഡീക്കൻ ഒ. പി. വർഗീസ് ഉത്ഘാടനം ചെയ്തു. ഡീക്കൻ സണ്ണി ചാക്കോ, സി. ഐ. താരുമാസ്ററർ എന്നിവർ ക്ളാസുകൾക്കു നേതൃത്വം നല്കി. ഉച്ചകഴിഞ്ഞ് ഫാ. ജോസ് പുലിക്കോട്ടിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന വാർഷികസമ്മേളനത്തിൽ ഭദ്രാസന ഡയറക്ടർ പി. വി. ജോബ്, കുന്നംകുളം ജില്ലാ ഇൻസ്പെക്ടർ സി. സി. ചിന്നമ്മ എന്നിവർ പ്രസംഗിച്ചു. ജില്ലാതല മത്സര വിജയി

# സൺഡേസ്കൂൾ ജൂബിലി

## 1990 ജനുവരി 26–ചെങ്ങന്നൂരിൽ

## വിപുലപരിപാടികൾ

### സിമ്പോസിയം 10.30 മുതൽ 1 മണി വരെ

പുത്തൻകാവ് മെത്രാപ്പോലീത്തൻ ഹൈസ്കൂൾ ആഡിറേറാറിയത്തിൽ. പ്രബന്ധ അവതരണം – റവ. ഡോ. എം. ഏ. മത്തായി, റവ. ഡോ. ജയിക്കബ് കുര്യൻ, ശ്രീ. സി. സി. ജോർജ്, മോഡറേറർ ശ്രീ. മഹാകവി പുത്തൻകാവ് മാത്തൻ തരകൻ.

### ഘോഷയാത്ര 2.30–ന്

പുത്തൻകാവ് സെ. മേരീസ് കത്തീഡ്രലിൽനിന്ന് പ. ബാവാതിരുമേനിയേയും മററു തിരുമേനിമാരെയും സ്വീകരിച്ചുകൊണ്ട് വാദ്യമേളങ്ങളോടുകൂടി വർണ്ണശബളമായി ചെങ്ങന്നൂർ ബഥേൽ അരമനയിലേയ്ക്ക് പുറപ്പെടുന്നു.

### പൊതുസമ്മേളനം 4.30–ന്

ചെങ്ങന്നൂർ ബഥേൽ അരമനയിലെ മാർ പീലക്സീനോസ് നഗറിൽ

അദ്ധ്യക്ഷൻ: **പ. കാതോലിക്കാബാവാ തിരുമേനി**

ഉത്ഘാടകൻ: **ഹൈക്കോർട്ട് ജസ്ററീസ് ജോൺ മാത്യു**

പ്രസംഗകർ: **റവ. ഫാ. മത്തായി നൂറനാൽ** (വൈദിക ട്രസ്ററി)
**ശ്രീ. കെ. എം. മാത്യു** (ചീഫ് എഡിററർ മനോരമ)
**പ്രൊഫ. കെ. എം. തരകൻ. ശ്രീ. തോമസ് കുതിരവട്ടം എം. പി.,**
**ശ്രീ. മാമ്മൻ അയ്പ് എം. എൽ. ഏ.**

പൊതുസമ്മേളനത്തിൽവച്ച് ജൂബിലി സ്മരണിക പ്രകാശനം ചെയ്യും. നാല്പതു വർഷത്തിനുമേൽ സൺഡേസ്കൂളിൽ സേവനം അനുഷ്ഠിച്ചവർക്ക് പ്രശംസാപത്രം ജൂബിലിയോടനുബന്ധിച്ച് സമ്മാനിക്കുന്നതമാണ്.

ഏവരെയും ചടങ്ങുകളിലേക്ക് സ്വാഗതം ചെയ്യുന്നു.

സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പാ
(ഡയറക്ടർ ജനറൽ)
ററി. ജോൺ മാത്യു (ജനറൽ കൺവീനർ)

കരംക്കുള്ള സമ്മാനങ്ങരം സമ്മേളനത്തിൽ വിതരണം ചെയ്തു. ഭദ്രാസനപ്രതിനിധി സി. വി. ഉല്ലാസ് റിപ്പോർട്ട് അവതരിപ്പിച്ചു. അദ്ധ്യാപകപ്രതിനിധി പി. കെ. മറിയാമ്മ സ്വാഗതവും ഇൻസ്പെക്ടർ കെ. സി. ലോപ്പൻ കൃതജ്ഞതയും രേഖപ്പെടുത്തി.

—○—

## മർത്തമറിയം സമാജം

ചെങ്ങന്നൂർ ഭദ്രാസന മർത്തമറിയം വനിതാസമാജം സെക്രട്ടറിമാരുടെയും പ്രതിനിധികളുടെയും ഏകദിന സമ്മേളനം കുട്ടമ്പേരൂർ സെ. മേരീസ് പള്ളിയിൽവച്ച് അഭിവന്ദ്യ ബർന്നബാസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തി. രാവിലെ അഭിവന്ദ്യ തിരുമനസുകൊണ്ട് വി. കുർബാന അർപ്പിക്കുകയും ധ്യാനപ്രസംഗം നടത്തുകയും ചെയ്തു. 2 മണിക്ക് ചേർന്ന പൊതുസമ്മേളനത്തിൽ പള്ളിവികാരി ഫാ. കെ. വി. ഗീവർഗീസ് സ്വാഗതം ആശംസിച്ചു. ഫാ. ജോൺ പുത്തൻവീട്ടിൽ ഫാ.കെ.സി.തോമസ്,ഫാ. ററി.ജി. ജോൺ, അഡ്വോ. ചാണ്ടപ്പിള്ള, കെ. ഇ. ഏബ്രഹാം, കുഞ്ഞമ്മ വർഗീസ് എന്നിവർ പ്രസംഗിച്ചു.

ഭദ്രാസനസെക്രട്ടറി ശ്രീമതി കുഞ്ഞൂഞ്ഞമ്മ മാമ്മൻകൃതജ്ഞത പറഞ്ഞു.

## ഡിസ്ട്രിക്ട് മീററിംഗുകൾ

പുത്തൻകാവ് ഡിസ്ട്രിക്ട് മർത്തമറിയം സമാജംഗങ്ങളുടെ മീററിംഗ് മംഗലം സെ. ജോർജ് പള്ളിയിൽവച്ച് വികാരി ഫാ. പീലിപ്പോസ് തരകൻെറ അദ്ധ്യക്ഷതയിലും ഇടവങ്കാടു ഡിസ്ട്രിക്ട് സമാജംഗങ്ങളുടെയും പ്രതിനിധികളുടെയും മീററിംഗ് കുട്ടമ്പേരൂർ സെ. ഗ്രീഗോറിയോസ് പള്ളിയിൽവച്ച് ഫാ. മാത്യു കോശിയുടെ അദ്ധ്യക്ഷതയിലും നടന്നു.

## തിരുത്ത്

സൺഡേസ്കൂരം അസോസ്യേഷൻെറ 1990–ലെ കലണ്ടറിൽ അടിച്ചിട്ടുള്ള മാപ്പിൽ വന്ന പിശകുകരം ചൂണ്ടിക്കാണിക്കട്ടെ.

1) യെറിഹോ (ജെറിക്കോ) അടയാളപ്പെടുത്തിയത് ശരിയായ സ്ഥാനത്തല്ല. ശരിയായ സ്ഥാനം ചാവുകടലിൻെറ വടക്കുഭാഗത്ത് യോർദ്ദാൻെറ പടിഞ്ഞാറുഭാഗത്താണ്.

2) യഹൂദ്യ എന്നത് ഒരു പ്രദേശത്തിൻെറ പേരാണ് പട്ടണമല്ല. യഹൂദ്യ എന്നെഴുതിയിട്ട് അതിൻെറ അടുത്ത് കൊടുത്തിരിക്കുന്ന അടയാളം കണ്ടാൽ, യഹൂദ്യ ഒരു പട്ടണമാണെന്ന് തോന്നിപ്പോകും.

3) സ്ഥലങ്ങരംക്ക് മലയാളത്തിലുള്ള പേരുകരം കൊടുക്കേണ്ടതായിരുന്നു.

(മാത്യൂസ് മാർ ബർന്നബാസ്)

## ദൈവശാസ്ത്രസമിതി

കോട്ടയം: ഓർത്തഡോക്സ് വൈദികസെമിനാരി ദൈവശാസ്ത്രസമിതിയുടെ ഉദ്ഘാടനം മാർ ഈവാനിയോസ് കോളജ് പ്രൊഫസർ റവ. ഡോ. നൈനാൻ തരകൻ നിർവഹിച്ചു. ഇടുക്കി ഭദ്രാസനാധിപൻ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ ഫാ. എം.ഓ. ജോൺ, കിരൺ സെബാസ്ററ്യൻ എന്നിവർ പ്രസംഗിച്ചു. സെക്രട്ടറി ഫിലിപ്പ് എബ്രഹാം സ്വാഗതവും ജോൺ തോമസ് കരിങ്ങാട്ടിൽ നന്ദിയും പറഞ്ഞു.

## യാത്രയയപ്പ്

കല്യാൺ സെ. തോമസ് ഓർത്തഡോക്സ് ഇടവക വികാരിയും, സെ. തോമസ് ഹൈസ്കൂരം കറസ്പോണ്ടൻറുമായി കഴിഞ്ഞ മൂന്നര വർഷക്കാലം സേവനംഅനുഷ്ഠിച്ചശേഷം ബോംബേ മലാഡ് ഇടവകവികാരിയായും,പള്ളിവക സ്ക്കൂരം പ്രിൻസിപ്പലുമായി സ്ഥലംമാറിപോകുന്ന ഫാ.കോശി പ്ളാമൂട്ടിലിന് ബോംബേ ഭദ്രാസന മെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ വച്ച് യാത്രയയപ്പു നല്കി.

## ഞായർ ധ്യാനങ്ങൾ

പ്രൊഫ. ഡി. മാത്യു രചിച്ച 'ഞായർദിന ധ്യാനങ്ങരം' എന്ന ഗ്രന്ഥത്തിൻെറ പ്രകാശനം പത്തനംതിട്ട ബേസിൽ അരമനചാപ്പലിൽ വച്ച് നിയുക്ത കാതോലിക്ക അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത നിർവഹിച്ചു.

### ഒന്നാം ചരമവാർഷികം



കെ. ഓ. ജോർജ്
കുറങ്ങാട്, മുള്ളനിക്കാട്

പ്രാർത്ഥനായോഗങ്ങളും, സ്ത്രീസമാജങ്ങളും, യുവജന സമാജങ്ങളും എന്നിവയ്ക്കു ഉപയോഗപ്രദമായ ഈ പാഠനഗ്രന്ഥം വളരെ വിലപ്പെട്ടതാണെന്ന് അഭിവന്ദ്യ മെത്രാപ്പോലീത്ത പ്രസ്താവിച്ചു. പുസ്തകത്തിന്റെ പ്രതി ഏററുവാങ്ങിയ അഭിവന്ദ്യ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ മംഗളങ്ങളും നേർന്നു.

10 രൂപാ വിലയുള്ള ഈ പുതകത്തിന്റെ കോപ്പികൾ സഭവക ബുക്കുഡിപ്പോകളിൽ ലഭ്യമാണ്.

## സപ്തതി ആഘോഷിച്ചു



ഹ്യൂസ്ററൺ: ചികിത്സാർത്ഥം ഇവിടെ എത്തിയ ബ. പി.വി.ശമുവേലച്ചന്റെ എഴുപതാം ജന്മദിനം ഇവിടെസമുചിതമായി ആഘോഷിച്ചു.

മിസൗറിസിററി കമ്മ്യൂണിററി ഹാളിൽ ചേർന്ന അനുമോദനയോഗത്തിൽ സെൻറ് തോമസ് ഇടവകവികാരി ഫാ. ഗീവറുഗീസ് അരൂപ്പാല അദ്ധ്യക്ഷതവഹിച്ചു. നൂറിലേറെ കുടുംബങ്ങൾ പങ്കെടുത്തഈചടങ്ങിൽ സെൻറ് ഗ്രീഗോറിയോസ് ഇടവക വികാരി ഫാ. സാഖ് വി. സഖറിയ, ഫാ. പി. എം പീലിപ്പോസ്, ഫാ. എം. ററി. തോമസ്, ഫാ. എം. ററി. ഫിലിപ്പ്, എബ്രഹാം കെ. ഇടിക്കുള, തോമസ് ഐപ്പ് എന്നിവർ ബ. അച്ചന് ജന്മദിനാശംസകളർപ്പിച്ചു പ്രസംഗിച്ചു.

വിവിധ പരിപാടികളോടെ ആരംഭിച്ച സപ്തതി ആഘോഷം വിരുന്നുസല്കാരങ്ങളോടെ സമാപിച്ചു. ബ. ശമുവേലച്ചൻ സെൻറ് ഗ്രീഗോറിയോസ് പള്ളിയിൽ വി. ബലി അർപ്പിച്ചു.

## മൂലേപ്പാട്ട് കെ. ററി. വർഗ്ഗീസ് നിര്യാതനായി

കുന്നംകുളത്ത് മൂലേപ്പാട്ട് കെ. ററി. വർഗീസ് 82–ാം വയസിൽ നവംബർ 12–ാം തീയതി കർത്താവിൽ നിദ്ര പ്രാപിച്ചു. തികഞ്ഞ സഭാസ്നേഹിയും, വ്യവസായപ്രമുഖനും ആയിരുന്ന പരേതന്റെ ശവസംസ്കാരം കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്താ മിലിത്തിയോസ് തിരുമേനിയുടെയും റമ്പാൻമാരുടെയും, അനേകം വൈദീകുടെയും സിസ്റേറഴ്സിന്റെയും, വലിയ ജനകൂട്ടത്തിന്റെയും സാന്നിദ്ധ്യത്തിൽആർത്താററ് സെൻറ് മേരീസ് കത്തീഡ്രൽ സെമിത്തേരിയിൽ നവംബർ 13–ാംനു നടത്തി.

## പ്രതിമാസ ധ്യാനം

കോട്ടയം സെൻട്രൽ മെത്രാസനത്തിൽപെട്ട പള്ളികളിൽവെച്ച് എല്ലാ മാസവും നാലാം ശനിയാഴ്ച പകൽ 9 മുതൽ 3 മണിവരെ പ്രതിമാസ ധ്യാനയോഗം നടത്തുന്നതാണ്. അതനുസരിച്ചുള്ള പ്രാരംഭ ധ്യാനയോഗം 1990 ജനുവരി 27–ാം തീയതി ശനിയാഴ്ച വി. കുർബാനയെതുടർന്ന് കോട്ടയം കുരിശുപള്ളിയിൽ നടത്തുന്നതായിരിക്കും. ഇ. ജെ. തോമസ് കോറെപ്പിസ്കോപ്പാ, ഫാ. സി. ജെ. പുന്നൂസ്, പോൾ സിനിരാജ് മുഹമ്മദ് എന്നിവർ നേതൃത്വം നല്കും.

## ജൂബിലി സ്പെഷ്യൽ

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമരജതജൂബിലി ആഘോഷങ്ങളുടെ സമാപനസമ്മേളനത്തിന്റെയും വിവിധ ഭദ്രാസനങ്ങളിൽ നടത്തിയ ആഘോഷങ്ങളുടെയും റിപ്പോർട്ടുകളും ഫോട്ടോകളും ചേർത്ത് ഫെബ്രുവരി ലക്കം മാസിക ഒരു സ്പെഷ്യൽ പതിപ്പായി പ്രസിദ്ധപ്പെടുത്തുന്നതാണ്.

## ചരമരജതജൂബിലി സമാപിച്ചു



പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാതിരുമനസിലെ 25–ാം ചരമ രജതജൂബിലി ആഘോഷങ്ങൾ 1989 ജനുവരി 8–ാതീയതി റുമേനിയൻ പാത്രിയർക്കീസ് പ. തിയോട്ടിക്റ്റസ് കോട്ടയം എം. ഡി. സെമിനാരിയിലെ മാർ ബസേലിയോസ് നഗറിൽ ഉത്ഘാടനം ചെയ്തത്, സഭയിലെ വിവിധ ഭദ്രാസനങ്ങളിലെ ആഘോഷങ്ങൾക്കുശേഷം പത്തനംതിട്ട കാതോലിക്കേററ് കോളജ് ഗ്രൗണ്ടിലെ മാർ ബസേലിയോസ് നഗറിൽ ചേർന്ന മഹാസമ്മേളനത്തോടു കൂടി അവസാനിച്ചു. സമാപനസമ്മേളനത്തിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ അദ്ധ്യക്ഷം വഹിച്ചു. തമിഴ്നാടു ഗവർണ്ണർ ഡോ. പി. സി. അലക്സാണ്ടർ സമ്മേളനം ഉത്ഘാടനം ചെയ്തു.

## പള്ളി കൂദാശയും പെരുനാളും

അടൂർ പെരിങ്ങനാട് സെ. ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ നവ. 23, 24 തീയതികളിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിലും നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ജോസഫ് മാർ പക്കോമിയോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ സഹകരണത്തിലും നടന്നു.

23–ാം തീയതി വൈകിട്ട് അഭിവന്ദ്യ തിരുമേനിമാർക്ക് സ്വീകരണം നൽകി. 24–ാം തീയതി പ. ബാവാതിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിൽ കൂദാശയും വി. മൂന്നിന്മേൽ കുർബാനയും നടന്നു. ഉച്ചകഴിഞ്ഞ് പ. ബാവാതിരുമേനിയുടെ അദ്ധ്യക്ഷതയിൽ പൊതുസമ്മേളനം നടത്തി.

ഇടവകയിലെ സാധുജനക്ഷേമനിധി കേരള അസംബ്ളി സ്പീക്കർ വർക്കല രാധാകൃഷ്ണൻ ഉത്ഘാടനം ചെയ്തു. ഇതോടനുബന്ധിച്ച് പത്ത് ആട്ടിൻകുട്ടികളെ സാധുക്കൾക്ക് വിതരണം ചെയ്തു.

ഇടവകയിലെ ഭവനദാനപദ്ധതി ഇടവകയിലെ ഒരു സാധു വിധവയ്ക്ക് വീടിന്റെ താക്കോൽ നൽകിക്കൊണ്ട് കൂറിലോസ് തിരുമേനി ഉത്ഘാടനം ചെയ്തു.

മാർത്തോമ്മാ സഭയിലെ അഭിവന്ദ്യ ഫിലിപ്പോസ് മാർ ക്രിസോസ്റ്റം സഫ്രഗൻ മെത്രാപ്പോലീത്താ, അഭിവന്ദ്യ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ, ഫാ. കോശി അയ്യനേത്ത്, ഉണ്ണികൃഷ്ണപിള്ള എം. എൽ. എ. മഹാകവി പുത്തൻകാവ് മാത്തൻ തരകൻ, സഭാ സെക്രട്ടറി പോൾ മത്തായി, പി. എസ്. സി. മെമ്പർ എ. കെ. തോമസ് തുടങ്ങിയവർ ആശംസാപ്രസംഗങ്ങൾ നടത്തി.

വികാരി ഫാ. സി. തോമസ് സ്വാഗതവും ട്രസ്ററി ററി. എം. വർഗീസ് കൃതജ്ഞതയും പറഞ്ഞു.

## പോൾ മണലിൽ ഫിലിം സെൻസർ ബോർഡ് അംഗം

ന്യൂഡൽഹി: ഫിലിം സെൻസർ ബോർഡ് (മലയാളം) അംഗമായി കേരളത്തിൽനിന്നു പോൾ മണലിൽ നിയമിതനായി. കേന്ദ്രസർക്കാരിന്റെ മാനുഷവിഭവശേഷി വകുപ്പാണ് ഈ നിയമനം നടത്തിയത്. മലയാള മനോരമ (കോട്ടയം) പത്രാധിപസമിതി അംഗമായ പോൾ പത്തനാപുരത്തു മണലിൽ എം. ജി. അലക്സാണ്ടറിന്റെ പുത്രനാണ്. മഹാനായ ദീവന്നാസ്യോസ് തുടങ്ങി ആറു ഗ്രന്ഥങ്ങളുടെ കർത്താവായ പോൾ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം മുൻ വൈസ് പ്രസിഡൻറാണ്. ഇപ്പോൾ മലങ്കര ഓർത്തഡോക്സ് സഭാ പബ്ളിക് റിലേഷൻസ് കമ്മിററി അംഗമാണ്. പട്ടാഴി ശങ്കരംപള്ളി തെക്കേതിൽ റിട്ട. ജില്ലാ സെഷൻസ് ജഡ്ജ് കെ. കോരുതിന്റെ പുത്രി (പരേതനായ കെ. പോളിന്റെ പൗത്രി) ബീനയാണ് ഭാര്യ. ഒരു പുത്രിയുണ്ട്.

## അറിയിപ്പ്

പത്തനംതിട്ടവച്ചു കൂടിയ മലങ്കര അസോസ്യേഷൻ സംബന്ധിച്ച വിവരങ്ങളും 1990–ലെ സഭാപഞ്ചാംഗവും ഉൾപ്പെടുത്തി ജനുവരി ലക്കം മാസിക തയ്യാറാക്കിയതു മൂലം ഈ ലക്കം മാസിക അല്പം വൈകി മാത്രമെ അയയ്ക്കുന്നതിനു സാധിച്ചുള്ളു.

(മാനേജർ)

## പുസ്തക പ്രകാശനം

# 1. 'വിനയാവലി'

പരുമല:— പഴഞ്ഞി എം. ഡി. കോളജ് പ്രിൻസിപ്പൽ പ്രൊഫ. കെ. എം. കുര്യാക്കോസ് ഹിന്ദിയിൽരചിച്ച മലങ്കര ഓർത്തഡോക്സ് സഭയുടെ 'വിനയാവലി' എന്ന പ്രാർത്ഥനാപുസ്തകത്തിൻെറ പ്രകാശനം ഒരു പ്രതി ഡോ. പീലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്തായ്ക്കു നൽകിക്കൊണ്ട്, പ. കാതോലിക്കാബാവാ നിർവഹിച്ചു. ഹിന്ദിമേഖലയിൽ അതിവസിക്കുന്ന സഭാംഗങ്ങൾക്ക് വിലപ്പെട്ട സംഭാവനയാണ് 'വിനയാവലി' എന്ന് മെത്രാപ്പോലീത്താ പ്രസ്താവിച്ചു. പുസ്തക പ്രകാശനത്തിന് പരിശുദ്ധ ബാവായെ ക്ഷണിച്ചുകൊണ്ട് പ്രിൻസിപ്പൽ കുര്യാക്കോസ് പ്രസംഗിച്ചു.

ഈ പുസ്തകത്തിൽ യാമപ്രാർത്ഥനകൾ ആദ്യഭാഗത്തും വർഷാരംഭം, ജന്മദിനം, വിദ്യാരംഭം തുടങ്ങിയ വിശേഷാവസരങ്ങളിലേക്കുള്ള പ്രാർത്ഥനകളും പ്രാർത്ഥനായോഗങ്ങൾ, യുവജനസമാജങ്ങൾ, വനിതാസമാജങ്ങൾ, വിദ്യാർത്ഥി കോൺഫറൻസുകൾ തുടങ്ങിയവയുടെ ആരംഭത്തിലും അവസാനത്തിലു ഉപയോഗിക്കുന്നതിനുള്ള പ്രാർത്ഥനകളും വി. കുർബാനയനുഭവിക്കുന്നതിനു മുമ്പും പിമ്പും ഭക്ഷണത്തിനു മുമ്പും പിമ്പും ഉപയോഗിക്കുന്നതിനുള്ള പ്രാർത്ഥനകളും രണ്ടാം ഭാഗത്തും ഉൾപ്പെടുത്തിയിട്ടുണ്ട്.

അത്യാവശ്യ സന്ദർഭങ്ങളിലുപയോഗിക്കുന്നതിന് ഏതാനും സങ്കീർത്തനങ്ങൾ മൂന്നാം ഭാഗത്തു കൊടുത്തിട്ടുണ്ട്.

ഓർത്തഡോക്സ് സഭയ്ക്ക് ആദ്യമായാണ് ഹിന്ദിയിൽ ഒരു പ്രാർത്ഥനാഗ്രന്ഥം തയ്യാറായിരിക്കുന്നത്. ''പവിത്ര ബലിദാൻ' എന്ന പേരിൽ സഭയ്ക്ക് ആദ്യമായി ഹിന്ദികുർബാന തക്സാ രചിച്ചതും പ്രൊഫ. കെ. എം. കുര്യാക്കോസാണ്. ഡൽഹി, ബോംബേ, കൽക്കട്ടാ എന്നീ ഭദ്രാസനങ്ങളിലെ ഹിന്ദിമേഖയിൽ പെടുന്ന സഭാംഗങ്ങൽ വിനയാവലിവാങ്ങി ഉപയോഗിക്കുന്നത് അഭികാമ്യമാണ്. സഭവക ബുക്ക്സ്റ്റാളുകളിൽ ഗ്രന്ഥം ലഭിക്കും.

പ്രൊഫ. കെ. എം. കുര്യാക്കോസിന് 'മലങ്കരസഭ'യുടെ അഭിനന്ദനങ്ങൾ!

## യേശുനാഥൻെറ പൂന്തോട്ടം

സ്ഥലപരിമിതിമൂലം കുഞ്ഞിച്ചായൻ അയച്ചുതന്ന പുതുവത്സരകത്ത് അടുത്ത ലക്കത്തിലേക്ക് മാററിവച്ചിരിക്കുന്നു.

പത്രാധിപർ

### വിജയികളായ അമ്മയും മകളും



രോഷ്ണി ഏബ്രഹാം അന്നമ്മ ഏബ്രഹാം

അംബില മലങ്കരാടിസ്ഥാനത്തിൽ മർത്തമറിയം സമാജം 1989–ൽ നടത്തിയ മത്സരപരീക്ഷയിൽ കല്ലുങ്കത്രമണലേൽപള്ളി ഇടവകയിൽ നടുവിലേക്കര രോഷ്ണി ഏബ്രഹാം ജൂണിയർ വിഭാഗത്തിൽ ഒന്നാം സ്ഥാനവും അന്നക്കുട്ടി ഏബ്രഹാം സീനിയർ വിഭാഗത്തിൽ രണ്ടാം സ്ഥാനവും നേടി. സമാജം കോട്ടയം ഭദ്രാസനതലത്തിൽ നടത്തിയ മത്സരങ്ങളിൽ സംഗീതത്തിന് 1989–ൽ ഒന്നാം സ്ഥാനവും അന്നക്കുട്ടി നേടി.

# വേൾഡ് ഏഷ്യൻ ഇന്ത്യൻ ഓർത്തഡോക്സ് ക്രിസ്ത്യൻ അസോസിയേഷൻ




ഉത്ഘാടനസമ്മേളനത്തിന്റെ ഒരു ദൃശ്യം

## കേരളശാഖ ഉത്ഘാടനം

1989 ഡിസംബർ 26–ാം തീയതി മലങ്കരസഭയുടെ അമേരിക്കൻ ഭദ്രാസനത്തിന്റെ ദശവർഷാഘോഷങ്ങളോടനുബന്ധിച്ച്, 1979–ൽ അമേരിക്കയിൽ എത്തി ഭദ്രാസനത്തിന്റെ ഉത്ഘാടനം നിർവ്വഹിച്ച പരിശുദ്ധ കാതോലിക്കാബാവാതിരുമനസിലെ ബഹുമാനാർത്ഥം, കോട്ടയം ഗസ്റ്റ്ഹൗസിൽവച്ച് ഭദ്രാസനമെത്രാപ്പോലീത്തായുടെ നേതൃത്വത്തിലും 'വയോക്കാ'യുടെ ആഭിമുഖ്യത്തിലും നടത്തിയ അത്താഴവിരുന്നുസൽക്കാരത്തോടനുബന്ധിച്ചു ചേർന്ന സമ്മേളനത്തിൽവച്ച് World Asian Indian Orthodox Christian Association (WAIOCA) ന്റെ കേരളശാഖ പ. ബാവാതിരുമേനി ഉത്ഘാടനം ചെയ്തു.

ഉത്ഘാടനസമ്മേളനത്തിൽ പ. ബാവാതിരുമേനി അദ്ധ്യക്ഷം വഹിച്ചു. വിജയപുരം ബിഷോപ്പ് ഡോ. പീറ്റർ തുരുത്തിക്കോണം, മനോരമ പത്രാധിപർ കെ. എം. മാത്യു, മുനിസിപ്പൽ ചെയർമാൻ മാണി ഏബ്രഹാം, എന്നിവർ ആശംസാപ്രസംഗം നടത്തി. മക്കാറിയോസ് മെത്രാപ്പോലീത്താ സ്വാഗതവും രാജു എം. വർഗീസ് കൃതജ്ഞതയും പറഞ്ഞു. സമ്മേളനത്തിലും വിരുന്നിലും അമേരിക്കയിൽനിന്ന് എത്തിയ ഏതാനും കുടുംബങ്ങളും സഭാ വൈദികട്രസ്റ്റി ഫാ. മത്തായി നൂറനാൽ, ട്രസ്റ്റി പി. സി. ഏബ്രഹാം, സെക്രട്ടറി പോൾ മത്തായി എന്നിവരും കോട്ടയം സെൻട്രൽ ഭദ്രാസനത്തിലെ വൈദീകരും മാനേജിംഗ് കമ്മറ്റി അംഗങ്ങളും ഉൾപ്പെടെ വലിയ ഒരു സംഘം ആളുകൾ സംബന്ധിച്ചു.

വയോക്കാ പ്രസിദ്ധപ്പെടുത്തിയ സോവനീർ പ്രകാശനം ചെയ്യുന്നതിന് സ്കറിയാ ഉമ്മൻ പ. ബാവാതിരുമേനിയോട് അഭ്യർത്ഥിച്ചുകൊണ്ടും ഈ സംഘടനയുടെ ലക്ഷ്യങ്ങൾ വിശദീകരിച്ചുകൊണ്ടും പ്രസംഗിച്ചു. തിരുമേനി സോവനീറിന്റെ പ്രഥമ കോപ്പി കെ. കെ. കോര(S. I.)യ്ക്കു കൊടുത്തുകൊണ്ടു പ്രകാശനം നിർവ്വഹിച്ചു.

1979 സെപ്റ്റംബർ മൂന്നാം തീയതി അമേരിക്കയിൽ ഉത്ഘാടനം ചെയ്ത 'വയോക്കാ'യുടെ കേന്ദ്ര ഓഫീസ് ന്യൂയോർക്കിലാണ്. അമേരിക്കയിലെ മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളുടെ ഈ സംഘടനയുടെ പ്രധാന ഉദ്ദേശ്യം ലോകത്തിന്റെ വിവിധ ഭാഗങ്ങളിലുള്ള മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളെ കോർത്തിണക്കി ഒരു സംഘടന രൂപീകരിച്ചു പ്രവർത്തിക്കുക എന്നതാണ്. സഭാംഗങ്ങൾ ലോകത്തിന്റെ ഏതു ഭാഗത്തായിരുന്നാലും പരസ്പരം മനസിലാക്കുന്നതിനും, ആവുന്നത്ര കാര്യങ്ങളിൽ ഒന്നിച്ചു പ്രവർത്തിക്കുന്നതിനും ചികിത്സാരംഗത്തും വിദ്യാഭ്യാസരംഗത്തുംമറ്റും ആവശ്യമായ സഹായങ്ങൾ എത്തിക്കുന്നതിനും ഈ സംഘടന ശ്രമിക്കുന്നതാണ് ഒരു ഹോസ്പിറ്റൽ അടുത്ത വർഷം ഈ സംഘടനയുടെ ആഭിമുഖ്യത്തിൽ ന്യൂയോർക്കിൽ ആരംഭിക്കുന്നതിനും തീരുമാനിച്ചിട്ടുണ്ട്. മലങ്കര സഭാംഗങ്ങൾ താമസിക്കുന്ന എല്ലാ രാജ്യങ്ങളിലും സംഘടനയുടെ യൂണിറ്റുകൾ സ്ഥാപിക്കും. അടുത്തവർഷം ലോകത്തെമ്പാടു



1990 ജനുവരി 13-ാം തീയതി എഴുപതു വയസു തികഞ്ഞ കൊച്ചി ഭദ്രാസനാധിപൻ അഭിവന്ദ്യ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ. ആഡംബരത്തിലും ആഘോഷത്തിലും ഒട്ടും താല്പര്യമില്ലാത്ത തിരുമേനി തൻെറ സപ്തതി സായാഹ്നം കൊരട്ടി ഗവൺമെൻറ് കുഷ്ഠരോഗാശുപത്രിയിലെ അന്തേവാസികളോടൊപ്പം ചെലവഴിച്ചു.



സണ്ടേസ്ക്കൂാം അസോസ്യേഷൻ സെൻട്രൽ സോൺ വാക്യമൽസരത്തിൽ ഒന്നാം സ്ഥാനം നേടിയ ജോൺ മാത്യു ശങ്കരത്തിൽ.

മലയാളമനോരമ എഡിററർ മാത്യു ശങ്കരത്തിലിൻെറയും സി. എം. എസ്. കോളജ് പ്രൊഫ. അന്നമ്മ മാത്യുവിൻെറയും പുത്രനും മാർ ഏലിയാ കത്തീഡ്രൽ സണ്ടേസ്ക്കൂാം വിദ്യാർത്ഥിയുമാണ് മിസ്ററർ ജോൺ.



നിരണം ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട ഫാ. കെ. സി. അലക്സിയോസ്.




മുള്ള രാജ്യങ്ങളിലെ മലങ്കര സഭാംഗങ്ങളുടെ പ്രതിനിധികളുടെ ഒരു കൺവെൻഷൻ ന്യൂയോർക്കിൽവച്ചു നടത്തുന്നതിനും സംഘാടകർ പ്രവർത്തിച്ചുവരുന്നു.

ഭദ്രാസന മെത്രാപ്പോലീത്തായുടെ ചുമതലയിൽ സ്കറിയാ ഉമ്മൻ (പ്രസിഡൻറ്), ഡേവിഡ് എം. ഡേവിഡ്സൺ (സെക്രട്ടറി), ജോസഫ് വി. തോമസ് (ട്രഷറാർ) രാജു എം. വർഗീസ് (കൺവീനർ), മാത്യു കൊക്കൂറ (ഓർഗനൈസർ) എന്നിവർ ഉൾപ്പെട്ട ഒരു കമ്മററിയും പ്രവർത്തിച്ചുവരുന്നു. ഫിലിപ്പ് എം. വർഗീസ്, ഡാനിയേൽ ചന്ദനപ്പള്ളി എന്നിവർ സോവനീർ പ്രസിദ്ധീകരണത്തിൻെറ ചുമതല വഹിക്കുന്നു.

—ം—

(6–ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപഠനം

2–ാം അദ്ധ്യായം. ദൈവത്തിൻെറ അടുക്കലേക്കുള്ള ഓട്ടം.

1. പ്രാർത്ഥനയിലൂടെ ഓടുന്നു.
   പ്രശ്നത്തിൽ പ്രാർത്ഥിക്കുന്നു.
   ആഴത്തിൽ വച്ച് നേരുന്നു.
2. പ്രാർത്ഥനയുടെ ഫലം.
   പാപിയെ തിരികെക്കൊണ്ടുവരുന്നു
   ലക്ഷ്യസ്ഥാനത്ത് എത്തിക്കുന്നു.
   പ്രശ്ന പരിഹാരം പ്രാർത്ഥനയാണ്.
   പ്രശ്ന കാരണം പ്രാർത്ഥനാരാഹിത്യവും.

3–ാം അദ്ധ്യായം: ദൈവത്തോടുകൂടെയുള്ള ഓട്ടം.

1. ദൈവത്തോടുകൂടെ നടന്ന ഹാനോക്ക്.
2. മരണത്തെ മറികടന്ന ഹാനോക്.
3. നിത്യം ദൈവത്തോടുകൂടെ ആയിരിക്കുന്ന അവസ്ഥ. ദൈവത്തോടുകൂടെയുള്ള ഓട്ടം.

ദൈവ ഭയമില്ലാത്തവർ. (ക്രൂരന്മാരായ ആളുകൾ)

പ്രസംഗം വിഷയം: നാശത്തിൻെറ വാക്കുകൾ, ഇഷ്ടമില്ലാത്ത പ്രസംഗം. നാല്പതു ദിവസത്തിനകം. നിനുവ നശിക്കും.

4–ാം അദ്ധ്യായം. ദൈവത്തിനുമുമ്പേയുള്ള ഓട്ടം.

1. ദൈവകൃപയിൽ നീരസപ്പെടുന്നു.
2. നീരസം നിരാശയിലെത്തിക്കുന്നു.
3. നിരാശ മരണത്തിനാഗ്രഹമുളവാക്കുന്നു.
4. നിനുവയരുടെ നാശത്തിനായുള്ള കാത്തിരിപ്പ്.
5. ദൈവദാനമാകുന്ന ചൂരച്ചെടി
6. ദൈവ ശിക്ഷയാകുന്ന പുഴു.
7. ദൈവ ശിക്ഷയാകുന്ന അത്യുഷ്ണ മുള്ള കിഴക്കൻകാററ്

## വാങ്ങിപ്പോയ വൈദികരുടെ ഓർമ്മ (ഫെബ്രു. 11)

വി. മത്തായി. 24: 42–51

രണ്ടു ദാസന്മാരുടെ ചിത്രം

1. നല്ലദാസൻ
   i. ഉണർന്നിരിക്കുന്നവൻ
   ii. ഒരുങ്ങിയിരിക്കുന്നവൻ
   iii. തത്സമയം ഭക്ഷണം കൊടുക്കുന്നവൻ
   iv. ബുദ്ധിമാനും വിശ്വസ്തനുമായവൻ
   v. സകലത്തിനും അധികാരിയാകുവാൻ ഭാഗ്യം ലഭിച്ചവൻ.
2. ദുഷ്ടദാസൻ
   1. യജമാനൻെറ താമസത്തിനായി പ്രതീക്ഷിക്കുന്നവൻ.
   2. പാപത്തിൽ നിലനില്ക്കുന്നവൻ ആഗ്രഹിക്കുന്നവൻ.
   3. കൂട്ടുദാസരെ ഉപദ്രവിക്കുന്നവൻ.
   4. പദവി നഷ്ടപ്പെടുത്തുന്നവൻ (ധൂർത്തുപുത്രൻെറ ചിത്രം).
   5. ശിക്ഷണാവകാശി.

## വാങ്ങിപ്പോയ വിശ്വാസികളുടെ ഓർമ്മ (ഫെബ്രു. 18)

## വി. ലൂക്കോസ് (12: 32–48)

വലിയ നോമ്പിനുമുമ്പുള്ള ഞായറും നോമ്പ് അവസാനിക്കുന്നതിനുമുമ്പുള്ള ദിവസവും വാങ്ങിപ്പോയ വിശ്വാസികളെ ഓർക്കുന്ന ദിവസങ്ങളാം.

ഒരു വിശ്വാസിയുടെ മൂന്നുരീതിയിലുള്ള അവസ്ഥയാണിവിടെ വിഷയം.

1. ഇപ്പോഴത്തെ ചിത്രം
   1. അരകെട്ടി ഒരുങ്ങിയിരിക്കുക.
   2. രാത്രിയെ ഭയപ്പെടാതിരിപ്പാൻ ഒരുങ്ങിയിരിക്കുന്നു.
   3. പ്രകാശമുള്ള വിളക്കിൻെറ ഉടമ.
   4. ജാഗ്രതയോടെ കാത്തിരിക്കുന്നവൻ.
2. കർത്താവിൻെറ രണ്ടാം വരവിൽ നേടുന്നത്.
   1. ഭക്ഷണത്തിലിരിക്കുവാനുള്ള ഭാഗ്യം ലഭിക്കുന്നു.
   2. ദൈവപുത്രനാൽ ശുശ്രൂഷിക്കപ്പെടുന്ന ഭാഗ്യം (യജമാനൻ വരുമന്നേരം... ഗീതം)

ഇതെങ്ങനെ നേടാം. നിക്ഷേപത്തിലൂടെ.

1. കള്ളന് അപഹരിക്കാത്ത നിക്ഷേപം.
2. പുഴു നശിപ്പിക്കാത്തത്.
3. സ്വർഗ്ഗത്തിൽ പഴകാത്തത്.
4. സ്വർഗ്ഗത്തിൽ തീർന്നുപോകാത്തത്.

—o—

## ഒന്നാം ചരമവാർഷികം



# കുഞ്ഞന്നാമ്മ മത്തായി

*1989 ജനുവരി 24–ാം തീയതി കർത്താവിൽ നിദ്രപ്രാപിച്ച തിരുവനന്തപുരം കുമാരപുരത്ത് മാംകൂട്ടത്തിൽ മോഹൻസ് ബംഗ്ളാവിൽ മിസ്സസ്സ്. കുഞ്ഞന്നാമ്മ മത്തായിയുടെ ഒന്നാം ചരമവാർഷികം 25–1–1990 –ൽ ആചരിക്കുന്നതാണ്. അന്നേദിവസം കുമാരപുരം സെ:തോമസ് ഓർത്തഡോക്സ് പള്ളിയിൽ ശ്രേഷ്ഠ നിയുക്തകാതോലിക്കാ മത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽകർബാനയും തുടർന്ന് ധൂപപ്രാർത്ഥന മുതലായ ചടങ്ങുകളും ഉണ്ടായിരിക്കുന്നതാണ്.*

Licence No. 475 . 11th APRIL [illegible] . Registered [illegible] KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

For Favours Received



SABU MATHEW
DOHA, QATAR

Printed and published by Rev. Fr. T. G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam-38
Chief Editor: Rev. Fr. J-